സെപ്റ്റംബർ – ഒക്ടോബർ 2018

# ക്രൈസ്തവ കാഹളം














## സത്യാന്വേഷണത്തിന്റെ ൮൮ സംവത്സരങ്ങൾ

## പ്രളയത്തെ തോൽപ്പിച്ച് കേരളം



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ഉള്ളടക്കം


ക്രൈസ്തവ കാഹളം
വാല്യം 79 ലക്കം 9





വിലാസം
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം,
തിരുവനന്തപുരം-4
Email:christavakahalam@gmail.com

എഡിറ്റോറിയൽ



# ചില ജീവിത പാഠങ്ങൾ

bovasmathew@gmail.com
9447661943

കേരളത്തെ അടിമുടി വിറപ്പിച്ച ജലപ്രളയം കടന്നുപോയിട്ട് മാസം ഒന്നു പിന്നിടുന്നു. പ്രകൃതി സർവ്വശക്തിയുമുപയോഗിച്ച് മനുഷ്യനോട് മത്സരിച്ച ദിനങ്ങൾ. മനുഷ്യൻ സർവ്വശക്തിയുമുപയോഗിച്ച് പ്രകൃതി ദുരന്തത്തോട് മല്ലടിച്ച അതിശയിപ്പിക്കുന്ന പോരാട്ടം. എല്ലാ അതിർവരമ്പുകളും കടന്ന് വെള്ളം എത്തുമ്പോൾ വിട്ടുകൊടുക്കാൻ തയ്യാറാകാതെ മനുഷ്യൻ തീർത്ത പ്രതിരോധത്തിന്റെ ദിനങ്ങൾ. തിരിഞ്ഞുനോക്കുമ്പോൾ ഓർത്തെടുക്കുവാൻ ഭയം തോന്നുന്ന രാത്രികൾ. വൈദ്യുതിബന്ധം നിലച്ച് , ടെലിഫോണുകൾ നിശ്ചലമായി, ഉയർന്നുപൊങ്ങിയ ജലനിരപ്പിന്റെ മുകളിൽ ജീവൻ തിരികെ കിട്ടുമോ എന്നുള്ള ഉത്കണ്ഠയിൽ മരണത്തിന്റെ താഴ്വരയിൽ ആയിരങ്ങൾ കഴിഞ്ഞുകൂടിയ ഭീതിയുടെ ദിനങ്ങൾ. മലയാളികളുടെ പോരാട്ടവീര്യം നമ്മെ അത്ഭുദപ്പെടുത്തുന്നു. രാഷ്ട്രീയത്തിന്റെയും മതത്തിന്റെയും കൊച്ചു കൊച്ചു താൽപര്യങ്ങളുടെയും ഇടയിൽ വെറുപ്പിന്റെ മതിലുകൾ തീർത്ത് കഴിഞ്ഞിരുന്ന മലയാളി, ദുരന്തമുഖങ്ങളിൽ പക്വതയാർന്ന മനസ്സിന്റെ ഉടമകളായി മാറുന്ന ചിത്രമാണ് നാം കണ്ടത്. സ്വന്തം മനസ്സിന്റെ ചക്രവാളങ്ങൾ മരണമുഖങ്ങളിലേക്ക് തിരിച്ചുവിട്ട് കരുണയുടെ സഹായഹസ്തങ്ങളുമായി മലയാളി ദുരന്തമുഖങ്ങളിലേക്ക് പാഞ്ഞടുത്തു. പിന്നെ നാം കാണുന്നത് സ്വന്തം കുടുംബത്തിലെ ദുരിതങ്ങൾക്കറുതി വരുത്തുവാൻ കയ്യും മെയ്യും മറന്നിറങ്ങുന്ന കുടുംബാഗങ്ങളെപ്പോലെ ഓരോരുത്തരും തങ്ങൾക്കാവുന്ന സഹായങ്ങളുമായി ദുരിതഭൂമിയിലേക്ക് പാഞ്ഞു. തന്റെ ജീവനെക്കാളും വലുതാണ് അപരന്റെ ജീവൻ എന്ന് തിരിച്ചറിഞ്ഞ മത്സ്യത്തൊഴിലാളികൾ എല്ലാവർക്കും മാതൃകയുടെ പാഠപുസ്തകങ്ങളായി. ഓഖി ദുരന്തത്തിൽ ആരും തിരിഞ്ഞു നോക്കാനില്ലാതെ ജീവിതം ആഴക്കടലിൽ നഷ്ടപ്പെട്ട പാവം മത്സ്യതൊഴിലാളികൾ അതിനെ തിരിച്ചു പിടിക്കുവാൻ വലകൾ തുന്നിക്കെട്ടുന്ന തിരക്കിനിടയിലാണ് ദുരന്തമുഖങ്ങളിൽ നിന്ന് വിളി വരുന്നത്. ഒരാഴ്ചയോളം കടലിൽ പോകാതെ വിശന്നു കരയുന്ന മക്കളെയും കുടുംബത്തെയും വീട്ടിൽ ഉപേക്ഷിച്ച് ദുരിതക്കയങ്ങളിലേക്ക് തുഴഞ്ഞുപോയ ഈ മനുഷ്യർ എന്നും എല്ലാവരുടെയും അവഗണന ഏറ്റുവാങ്ങിയ ഒരു ജനവിഭാഗമാണ്. അല്പം മനസാക്ഷിക്കുത്തോടെ നാം അവരെ വിളിച്ചു കേരളത്തിന്റെ സൈന്യമെന്ന്. ഇങ്ങനെയെങ്കിലും അവരോട് നീതിപുലർത്താൻ നമുക്കായല്ലോ..

പ്രളയത്തിൽ നിന്ന് നാം പഠിക്കേണ്ട ചില പാഠങ്ങളുണ്ട്. അത് നമ്മെ കൊണ്ടുപോകുന്നത് ആഴമായ ദൈവവിശ്വാസത്തിലേക്കാണ്. ദൈവത്തെ മറന്നും ദൈവത്തോട് മറുതലിച്ചും മനുഷ്യൻ വാരിക്കൂട്ടിയതെല്ലാം നഷ്ടങ്ങളുടെ മലവെള്ളപാച്ചലിൽ ഒഴുകിപ്പോയി. സുരക്ഷിതത്വം തരുമെന്ന് പറഞ്ഞു നാം കെട്ടിപൊക്കിയ മതിലുകൾ ഒടുവിൽ സുരക്ഷാപ്രവർത്തനങ്ങൾക്ക് വിലങ്ങു തടിയായി. പണിതുകൂട്ടിയ നിലകൾ ഉയർന്നു വന്ന വെള്ളക്കെട്ടുകളുടെ നടുവിൽ നിസ്സഹായതയുടെ തുരുത്തുകളായി. സൗഹൃദങ്ങളും ബന്ധങ്ങളും ഫെയ്സ്ബുക്കിലും വാട്സാപ്പിലും ആയതുകൊണ്ട് രക്ഷിക്കാൻ അയൽകാർക്ക് പരിചയമില്ലാതായി. ഇനിയെങ്കിലും നാം പഠിക്കുമോ? മണ്ണിന്റെ നിലവിളി നാം കേൾക്കുമോ? പൊളിച്ചു കളഞ്ഞ സ്വാർത്ഥയുടെ വേലിക്കെട്ടുകൾ നാം പുനർനിർമ്മിക്കാതിരിക്കുമോ? എല്ലാ കൊച്ചു കൊച്ചു താൽപര്യങ്ങളും മറന്ന് നവകേരളത്തെ കെട്ടിപടുക്കുവാൻ നമുക്ക് കഴിയുമോ?

ഇനിയുള്ള നാളുകൾ ഈ നഷ്ടക്കയത്തിൽ നിന്ന് കരകയറുവാനുള്ള കഠിനാധ്വാനത്തിന്റെ ദിനങ്ങളാണ്. അതിനുവേണ്ടത് ഏക മനസ്സാണ്. വിഭജനത്തിന്റെയും വെറുപ്പിന്റെയും വിത്തുകൾ പാകുന്ന തിന്മയുടെ ശക്തികളെ തിരിച്ചറിയുവാനുള്ള ജാഗ്രതയാണ്. കൈകോർക്കാം നമുക്ക് നവകേരള നിർമ്മിതിക്കായി.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,

# പിതൃമൊഴി



## പ്രളയാനന്തര കേരളവും മനസ്സുകളുടെ ഏകീകരണവും

കേരളത്തെ കടുത്ത ദുരിതത്തിലേക്കും കനത്ത നാശനഷ്ടത്തിലേക്കും നയിച്ച പ്രളയക്കെടുതികളിൽ നിന്നും സാവകാശം നാം കരകയറി വരികയാണ്. രണ്ടു മാസത്തിലധികം നീണ്ടു നിന്ന തോരാത്ത മഴയിൽ മുങ്ങിപ്പോയത് കരുതിക്കൂട്ടി വച്ച സമ്പാദ്യങ്ങളും നെയ്തെടുത്ത സ്വപനങ്ങളുമായിരുന്നു. ഡാമുകൾ നിറഞ്ഞൊഴുകി, നദികൾ കരകവിഞ്ഞൊഴുകി, കെട്ടിപൊക്കിയ മതിൽക്കെട്ടുകളെ തകർത്ത് ജലപ്രവാഹം അതിന്റെ എല്ലാ അതിർവരമ്പുകളും കടന്ന് ജീവനു വേണ്ടി നെട്ടോട്ടമോടുന്ന മനുഷ്യ ജീവിതങ്ങൾക്കു മുൻപിൽ സംഹാര താണ്ഡവമാടി. ആശങ്കകളും ഉദ്വേഗവും ഉണർത്തി മഴ നിർത്താതെ പെയ്തപ്പോൾ ദുരന്തം ഈ വിധമായിരിക്കുമെന്ന് ആരും കരുതിയില്ല. ആദ്യം ഒന്ന് പകച്ചുപോയെങ്കിലും പിന്നീട് നാം കണ്ടത് സമചിത്തതയോടെ അതിനെ നേരിടുന്ന മലയാളി മനസ്സിനെയാണ്. കുതിച്ചു പാഞ്ഞെത്തിയ മഴവെള്ളക്കെടുതികൾക്കു മുൻപിൽ തോറ്റു കൊടുക്കാൻ മനസ്സാകാതെ നിന്നു പോരാടുന്ന മലയാളിയുടെ ചിത്രം ആഗോള മനസ്സാക്ഷിയെ അത്ഭുതപ്പെടുത്തി. ലോകം നമുക്കൊപ്പമെന്ന് ഉറക്കെ പ്രഖ്യാപിച്ച റോമിലെ സെന്റ് പീറ്റേഴ്സ് ചത്വരത്തിൽ തടിച്ചു കൂടിയ പതിനായിരങ്ങളെ സാക്ഷിയാക്കി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ പറഞ്ഞു മഴക്കെടുതികളിൽ കഷ്ടപ്പെടുന്ന കേരളീയ ജനതയോട് ഐക്യദാർഢ്യം പ്രഖ്യാപിക്കുന്നു എന്ന്, അവർക്കു വേണ്ടി പ്രാർത്ഥിക്കുന്നു എന്ന്

ചെറുതും വലുതുമായ ഏത് കാര്യം വരുമ്പോഴും മലയാളികളുടെ മനസ്സ് വിവചനത്തിന്റെ പതിവു കാര്യങ്ങൾ കൈയ്യിലെടുക്കും. സ്ത്രീ-പുരുഷഭേദം, മതഭേദം, രാഷ്ട്രീയഭേദം അങ്ങനെ ഒട്ടനവധി കാര്യങ്ങളിൽ മലയാളിയുടെ മനസ്സ് വിഭജിതമാകുന്ന പതിവു കാഴ്ചകൾ ഇവിടെ അപ്രത്യക്ഷമായി. പിന്നെ നാം കാണുന്നത് പോരാട്ട വീര്യമുള്ള, സാഹചര്യസമ്മർദ്ദങ്ങളെ ചെറുത്തു തോൽപ്പിക്കാൻ കെൽപ്പുള്ള ഒരു തലമുറയെയാണ്. കൈയ്യും മെയ്യും മറന്ന് സർക്കാർ സംവിധാനങ്ങളോടും ഇതര മതസാമൂഹ്യ സംവിധാനങ്ങളോടും ചേർന്ന് പതിനായിരകണക്കിന് യുവജനങ്ങൾ ദുരന്തഭൂമിയിൽ കർമ്മനിരതരായി. കരുതലിന്റെയും കരുണയുടെയും പക്വതയാർന്ന പാഠങ്ങൾ ലോകം നമ്മിൽ നിന്ന് പടിച്ചു. വിട്ടുകൊടുക്കാനും തോറ്റു കൊടുക്കാനും മനസ്സില്ലാത്ത മനസ്സുകൾ ഒടുവിൽ പ്രളയത്തെ തോൽപ്പിച്ചു. അവസരോചിതമായി ഓടിയെത്തിയ മത്സ്യത്തൊഴിലാളികൾ സമയബന്ധിതമായി ആയിരക്കണക്കിനു ജീവനുകളെ മരണക്കയത്തിൽ നിന്നും മുങ്ങിയെടുത്തു. തൽക്കാലത്തേക്ക് വല ഉപേക്ഷിച്ച മീൻപിടുത്തക്കാർ അതിവേഗം മനുഷ്യരെ പിടിക്കുന്നവരായി.

മാസങ്ങൾക്കു മുൻപ് തങ്ങൾ ഒരു ദുരന്തത്തിൽ അകപ്പെട്ടപ്പോൾ അവഗണനയുടെയും കണക്കു പറച്ചലിന്റെയും പൊള്ളുന്ന വേദനകളിലൂടെ പോയതൊന്നും അവർ ഓർത്തെടുക്കാതെ സർവ്വതും മറന്ന് ജീവിതത്തിൽ ഒരിക്കൽപ്പോലും തങ്ങൾ കണ്ടിട്ടില്ലാത്തവരെയും, കേട്ടിട്ടില്ലാത്തവരെയും രക്ഷിക്കുവാനുള്ള അവരുടെ മനസ്സിന്റെ നന്മയെ എത്ര അഭിനന്ദിച്ചാലും മതിയാവുകയില്ല. പ്രളയം പഠിപ്പിച്ച നിരവധി പാഠങ്ങൾ നമ്മുടെ കൺമുമ്പിലുണ്ട്. വേർതിരിവിന്റെ മതിലുകൾ കെട്ടി മനുഷ്യന് അധികനാൾ മുന്നോട്ട് പോകാൻ ആവില്ല. ജീവൻ തിരിച്ചു കിട്ടുമോ എന്നുള്ള ഭയപ്പാടിൽ നിൽക്കുമ്പോൾ നാളിതുവരെ സ്വന്തമെന്നും സുരക്ഷിതമെന്നും വിചാരിച്ചതൊക്കെ ഉറപ്പില്ലാത്തതും രക്ഷിക്കാൻ കഴിയാത്തതുമാണെന്ന് നാം തിരിച്ചറിഞ്ഞു. ദുരിതാശ്വാസ ക്യാമ്പുകളിലെ ക്യൂവിൽ നിൽക്കുമ്പോൾ ദൈവമക്കളായ മനുഷ്യൻ എന്നതിനപ്പുറത്ത് ഒരു ലേബലും നമുക്ക് അന്തസ്സ് കൂട്ടില്ല. രക്ഷിക്കാനായി ദൈവം കരുതിവച്ചിരുന്ന കരങ്ങൾ.

ഈ പ്രളയത്തെ കേരള ജനത ഒരു മനസ്സോടെ നേരിടാൻ ഇറങ്ങിയപ്പോൾ കേരള ക്രൈസ്തവരുടെ സമൂഹം അതീവ താൽപര്യത്തോടും കാരുണ്യാധിരേകത്തോടും കൂടിയാണ് മുന്നിട്ടിറങ്ങിയത്. മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് നേരിട്ട് പണം നൽകിയും ദുരിതാശ്വാസ ക്യാമ്പുകളിലേക്ക് ഭക്ഷണവും സാധന സാമഗ്രികളും എത്തിച്ചും ശുചീകരണ പ്രവർത്തനങ്ങൾ നടത്തിയും സഭയുടെ അനേകായിരം മക്കൾ ഈ ബഹുത്തായ സേവന ശൃംഖലയിലെ കണ്ണികളായി. ഏറ്റവും മാതൃകാപരമായ ഒരു ശുശ്രൂഷാനിയോഗമാണ് കേരള ക്രൈസ്തവ സമൂഹം ഈ മേഖലയിൽ കാഴ്ച്ചവച്ചത്.

പ്രളയകാലത്ത് ദൈവസന്നിധിയിൽ ഉയർത്തപ്പെട്ട അനേകരുടെ പ്രാർത്ഥനകൾക്ക് ഉത്തരം കിട്ടിയോ? പ്രളയത്തേക്കാൾ അതിവേഗതയിൽ കേരളത്തിലും മലയാളിമനസ്സുകളിലും കേരളവുമായി ഇതുവരെ ബന്ധമില്ലാതിരുന്ന മനസ്സുകളിലും ഉയർന്ന കാരുണ്യം ദൈവസന്നിധിയിൽ നിന്നുള്ള മറുപടിയല്ലാതെ മറ്റെന്താണ്? നമ്മുടെ ജനങ്ങൾക്ക് ഒരേമനസ്സോടെ, ജാതി, മത, രാഷ്ട്രീയ ചിന്തകൾക്കപ്പുറത്തേക്ക് ഒരേദിശയിൽ ചിന്തിക്കുവാനും പ്രവർത്തിക്കുവാനും സാധിക്കണം. മനസ്സുകൾ ഒന്നിച്ചാൽ ഏതൊരു ദുരന്തത്തെയും അതിജീവിക്കുവാൻ നമുക്ക് കഴിയും അതിജീവനത്തിന്റെ നാളുകളിൽ ഈയൊരു പാഠം ലോകത്തിന് തന്നെ പ്രചോദനമാകട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# കേരളം തോൽപ്പിച്ച പ്രളയം

- കേരളത്തെ കണ്ണീരിലാഴ്ത്തിയ പ്രളയദുരിത ദിനങ്ങൾ ഒരുമാസം പിന്നിടുന്നു.
- നാല് ഘട്ടങ്ങളിലായി ജൂൺമാസം രണ്ടാമത്തെ ആഴ്ചയിൽ ആരംഭിച്ച തോരാത്ത മഴ ആഗസ്റ്റ് മാസം 3–ാം വാരം വരെ നീണ്ടു നിന്നു.
- 474 പേരുടെ മരണം 75000 വീടുകൾക്ക് നാശനഷ്ടം.
- 1600 കിലോമീറ്ററോളം പ്രധാന റോഡുകളും 8200 ഓളം കിലോമീറ്റർ വരുന്ന ഗ്രാമീണ റോഡുകളും തകർന്നു തരിപ്പണമായി.
- 134 പാലങ്ങൾ പൂർണ്ണമായോ ഭാഗീകമായോ തകർന്നു.
- 40000 കോടി രൂപയുടെ നാശനഷ്ടങ്ങൾ
- 1500000 ലക്ഷത്തോളം ആളുകൾ ദുരിതാശ്വാസ ക്യാമ്പുകളിൽ
- മൂവായിരത്തോളം വരുന്ന മത്സ്യത്തൊഴിലാളികൾ അറുപതിനായിരത്തിലധികം ആളുകളെ മരണക്കയത്തിൽ നിന്നും കരകയറ്റി.
- തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ ലത്തീൻ രൂപതകളുടെ സമയോചിതമായ ഇടപെടൽ ആയിരത്തോളം മത്സ്യത്തൊഴിലാളികളെയും 440–ബോട്ടുകളും ക്രമീകരിക്കുവാൻ രൂപതകൾ മുന്നിട്ടിറങ്ങി.
- കേരള കത്തോലിക്കാ സഭ 50 കോടിയിലധികം രൂപ ചിലവഴിച്ച് രക്ഷാപ്രവർത്തനങ്ങളിൽ സജീവം.
- 4094 ദുരിതാശ്വാസ ക്യാമ്പുകൾ സർക്കാരിനോട് ചേർന്ന് സഭ തുറന്നു.
- പത്തു ലക്ഷത്തോളം ആളുകളെ സഭയുടെ സംവിധാനങ്ങളിൽ മാറ്റി പാർപ്പിച്ചു.
- 192 ഹെൽപ് ഡസ്ക്കുകൾ സഭ തുറന്നു.
- രൂപതാ സോഷ്യൽ സർവ്വീസ് സൊസൈറ്റികളുടെ നേതൃത്വത്തിൽ ദുരിതാശ്വാസ ക്യാമ്പുകളിലേക്ക് സഹായ പ്രവാഹം.
- കാരിത്താസ് ഇന്ത്യ 50 കോടിയിലധികം രൂപ ചിലവഴിച്ച് ദുരിത മേഖലകളിൽ സജീവ സാന്നിധ്യം.
- വിവിധ കത്തോലിക്കാ രൂപതകളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് സഹായ പ്രവാഹം.

✠ മലങ്കര സുറിയാനി കത്തോലിക്കാ സഭ തിരുവനന്തപുരം മേജർ അതിരൂപതയുടെ 25 ലക്ഷം രൂപ അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ മുഖ്യമന്ത്രിക്ക് കൈമാറി.

✠ ജനങ്ങളുടെ പുനരധിവാസത്തിനായി പ്രത്യേക പദ്ധതികൾ മലങ്കര സുറിയാനി കത്തോലിക്കാ സഭ നടപ്പാക്കും.

✠ മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ് (MCYM) തിരുവനന്തപുരം മേജർ അതിരൂപതാ സമിതി ജനങ്ങളുടെ അതിജീവനത്തിനായി തയ്യാറാക്കിയ ജീവനം സജീവമായി മുന്നോട്ട് പോകുന്നു.

✠ MCYM മേജർ അതിരൂപതാ ഡയറക്ടർ റവ. ഫാ. വർഗ്ഗീസ് കിഴക്കേകര സ്വന്തം കാർ വിറ്റുകിട്ടുന്ന പണം ജീവനം പദ്ധതിക്ക് നൽകി മാതൃകയാകുന്നു.

# പ്രളയകാലത്തെ നിശബ്ദ വിപ്ലവകാരികൾ



ക്ലിന്റൺ ഡാമിയൻ

കുറച്ചു കാലങ്ങൾക്കു മുൻപുവരെ ധാരാളം മഴ തന്നിരുന്ന മൺസൂണുകൾ കേരളത്തിന്റെ കാലാവസ്ഥയുടെ സജീവ ഘടകങ്ങളായിരുന്നു. എന്നാൽ അതിനുശേഷം പെയ്തു കൊണ്ടിരുന്ന മഴയിൽ ഗണ്യമായ കുറവുണ്ടാകുകയും നമ്മൾ അത്തരത്തിൽപ്പെട്ട കാലാവസ്ഥാ വ്യതിയാനത്തിനു ഇരയാക്കപ്പെട്ടു എന്നദാസ്പദമാക്കി ചർച്ചകളും സെമിനാറുകളും സംഘടിപ്പിച്ച് അതിൽ ആശങ്കകളും ആശയങ്ങളും പങ്കുവച്ചു. അതിനെയൊക്കെ തകിടം മറിച്ച് 2018-ൽ പ്രകൃതി കനത്ത മഴയുടെ താണ്ഡവം സമ്മാനിച്ച് ഒരായുസ്സിന്റെ സമ്പാദ്യമെല്ലാം പ്രളയത്തിൽ ഒഴുകി പോകുന്ന വേളയിൽ നാം ഉണർന്നു. സർക്കാർ സംവിധാനങ്ങളും ജനങ്ങളും സൈന്യവും കൈകോർത്ത് രക്ഷാപ്രവർത്തനങ്ങൾ ആരംഭിച്ചു. അതിൽ കേരളത്തിന്റെ സൈന്യമെന്ന് കേരളാ മുഖ്യമന്ത്രി ശ്രീ പിണറായി വിജയൻ വിശേഷിപ്പിച്ച മത്സ്യത്തൊഴിലാളികളുടെ പങ്ക് വലുതാണ്. തങ്ങളുടെ ജീവനോപാധിയായ വള്ളവും കൊണ്ട് അന്നുവരെ തങ്ങളുടെ ജീവിതത്തിൽ കണ്ടിട്ടില്ലാത്ത ദേശങ്ങൾക്കും മനുഷ്യ ജീവിതങ്ങൾക്കും വേണ്ടി തിരിഞ്ഞു നോക്കാതെയാണ് കുതിച്ചുപാഞ്ഞത്. എന്നാൽ പ്രളയത്തിന്റെ ദിവസങ്ങളിലും കത്തോലിക്കാ സഭയെ ആക്രമിക്കുക എന്നത് തങ്ങളുടെ ജീവിത ലക്ഷ്യമാക്കി കഴിയുന്നവർ എല്ലാ വിഷയങ്ങളിലും ചോദിക്കുന്നതു പോലെ സഭയെന്തു ചെയ്തു? സഭ കൈയ്യും കെട്ടി നോക്കി നിൽക്കുവാണോ? എന്നിങ്ങനെ ഉന്നയിക്കുന്നതിനോടപ്പം തന്നെ ഞായർ വി.കുർബ്ബാനയിലെ സ്ത്രോത്രക്കാഴ്ചയായി ലഭിക്കുന്ന പണം മുഖമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് നൽകുമെന്ന തീരുമാനത്തെയും അവർ ചോദ്യം ചെയ്തു. സോഷ്യൽ മീഡിയിൽ പ്രചരിപ്പിച്ചത് ഇങ്ങനെയായിരുന്നു "ഈ തുകയ്ക്ക് കണക്കുണ്ടോ? ഇതു സഭ തന്നെ കക്കുകയും മുക്കുകയും ചെയ്യും". ഇത്തരം ചോദ്യങ്ങൾക്ക് ഞാൻ തന്നെ സോഷ്യൽ മീഡിയയിലൂടെ ഉത്തരം നൽകിയിരുന്നു. പ്രളയകാലത്തെ നിശബ്ദ വിപ്ലവകാരികൾ എന്ന ഫെയസ്ബുക്ക് പോസ്റ്റിലൂടെ. ഓഖിയിൽ കിട്ടിയ കാശിനു കൃത്യമായ കണക്കും (സംഭാവനകളും ദുരിതാശ്വാസ പ്രവർത്തന സഹായങ്ങൾ കിട്ടിയതും അത് ആർക്കൊക്കെ അനുവദിച്ചു എന്നതിന്റെ കൃത്യമായ രേഖകൾ വരെ സഭ സർക്കാരിന് നൽകിയിട്ടുണ്ട്) അതു വെളിപ്പെടുത്തണം എന്നു കൊട്ടിഘോഷിക്കുന്നവരോട് പറയാനുള്ളത് ഇത്രമാത്രം. നിങ്ങളുടെ ബക്കറ്റുകളെക്കാൾ സുരക്ഷിതമായി മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലെക്ക് ഞായർ സ്ത്രോത്ര കാഴ്ചകൾ എത്തുക തന്നെ ചെയ്യും...

സഭയെന്തു ചെയ്തു എന്നു ചോദിക്കുന്നവരോട് എനിക്കു നൽകാനുള്ള ഉത്തരം എന്നത് എന്റെ ഇടവക തന്നെയാണ്. ഞാൻ ചൂണ്ടുന്നതു എന്റെ ഇടവക വികാരിയിലേക്ക്. അകലങ്ങളിലേക്കല്ല എന്റെ ജനതയുടെ നേർക്ക് .......

2018 ഓഗസ്റ്റ് 16 വിഴിഞ്ഞം പരിശുദ്ധ സിന്ധു യാത്രാ മാതാ ദേവലായത്തിന് ചരിത്രത്താളുകളിൽ ഇടം നൽകീടുന്ന ദിനമായിരുന്നു. അന്ന് വൈകുന്നേരം പാരിഷ് കമ്മിറ്റി ഓഫിസിൽ അതായത് ഞങ്ങളുടെ ഇടവകയിൽ അച്ചന്റെ മേടയിൽ പാരീഷ് കമ്മിറ്റി മീറ്റിംഗ് നടന്നുകൊണ്ടിരിക്കുകയായിരുന്നു. തിരുവനന്തപുരം ലത്തീൻ അതിരൂപതയിലെ ഏറ്റവും വലിയ ഇടവകയും ഇടവക മക്കളുടെ സാമൂഹിക വിഷയങ്ങളിൽ സജീവമായി ഇടപെടലുകൾ നടത്തുന്നുമുണ്ട്. കമ്മിറ്റി മീറ്റിംങ്ങുകളിൽ ജനങ്ങൾ ഉന്നയിക്കുന്ന അവരുടെ അടിസ്ഥാന പ്രശ്നങ്ങൾ ചർച്ച ചെയ്ത് വേണ്ടപ്പെട്ട അധികാരികളുടെ മുമ്പിൽ ഒരു കൂട്ടായ്മ പോലെ അവതരിപ്പിക്കാറുമുണ്ട്. അന്നേ ദിവസം കമ്മിറ്റി മീറ്റിംങ്ങിനിടയിൽ 7.30–ന് ഇടവക വികാരി ഫാദർ ജസ്റ്റിൻ ജൂഡിന് വിഴിഞ്ഞം പോലീസിൽ നിന്നും ഒരു ഫോൺ കോൾ വരുന്നു. പത്തനംത്തിട്ടയിലെ പ്രളയബാധിതയിടങ്ങളിലെക്ക് പോകുന്നതിനായി കുറച്ചു വള്ളങ്ങൾ ആവശ്യമുണ്ടെന്ന്. എന്നാൽ സർക്കാർ സംവിധാനങ്ങളുടെ സ്വാഭാവിക പ്രവർത്തനരീതികളെപ്പറ്റി സൂനാമി സമയത്ത് അഞ്ചുതെങ്ങ് ഇടവകയിലും ഓഖി താണ്ഡവ സമയങ്ങളിൽ പൂന്തുറ ഇടവകയിലും ഇടവക വികാരിയായി പ്രവർത്തിച്ച അനുഭവത്തിൽ ഈ ആവശ്യകത സർക്കാർ ഉത്തരവായി ലഭിക്കണമെന്ന് ആവശ്യപ്പെട്ടു... കാരണം ഇവിടെ നിന്നു പോകുന്ന വള്ളങ്ങൾക്കും മത്സ്യത്തൊഴിലാളികൾക്കും സുരക്ഷ ഉറപ്പാക്കൻ അത്യാവശ്യമായിരുന്നു ആ ഉത്തരവ്. കലക്ടർ ഉത്തരവിറക്കി 8 മണിയ്ക്ക് ഇടവക വികാരിയെ അറിയിക്കുന്നു. ഇനി മുൻപിലുള്ള കടമ്പ എന്നത് വീടുകളിൽ ആയിരിക്കുന്ന മത്സ്യത്തൊഴിലാളികളെ അറിയിക്കുക എന്നതാണ്.

ഞങ്ങളുടെ ഇടവകയ്ക്ക് ഇടവക ജനങ്ങൾ വസിക്കുന്ന പ്രധാന ഇടങ്ങളിൽ പെട്ടെന്നുള്ള അറിയിപ്പുകൾ നൽകാനുള്ള ശബ്ദസംവിധാനം ഉണ്ട്. ഇടവകയുടെ അതിർത്തികളിൽ നീണ്ടു നിൽക്കുന്ന ഈ സംവിധാനം ഏകജാലകം എന്നാണ് അറിയപ്പെടുന്നത്. ഓഖിയിൽ ഞങ്ങളോട് തിരിച്ചു വരുകളെയും നഷ്ടപ്പെടലുകളുടെയും വേർപ്പാടുകളെയും അറിയിച്ചിരുന്നത് ഈ ഏകജാലക സംവിധാനമാണ്. അതിൽ സാധാരണയായി പാരീഷ് കമ്മിറ്റി അംഗങ്ങൾ ഏകജാലക ബുക്കിൽ അറിയിപ്പ് എഴുതി സമയം രേഖപ്പെടുത്തി ഒപ്പിട്ട് ഇടവക മക്കളെ അറിയിക്കുന്നു. പക്ഷേ അന്നത്തെ വള്ളങ്ങൾ ദുരന്തമുഖത്തു പോകാൻ തയ്യാറാകണം എന്ന അറിയിപ്പ് നൽകിയത് ഇടവക വികാരി ഫാദർ ജസ്റ്റിൻ ജൂഡ് നേരിട്ടായിരുന്നു. പൂന്തുറ ഇടവകയിൽ നിന്ന് സ്ഥലം മാറ്റം ലഭിച്ച് വിഴിഞ്ഞം ഇടവകയിൽ വന്നിട്ട് അധികനാൾ കഴിഞ്ഞിരുന്നില്ല. ഏകജാലകത്തിലൂടെ ആ വൈദികൻ അറിയിക്കുമ്പോൾ ഒരോ വീടുകളിലും കടപ്പുറത്തും ഇരുന്ന മത്സ്യത്തൊഴിലാളികൾ കേട്ട് വിഴിഞ്ഞം ഹാർബറിലേക്ക് ഓടി ചെന്നു.15 മിനിട്ടുകൾക്കു ശേഷം പത്തു വള്ളങ്ങളെ യാത്രയാക്കാൻ പോയ ഇടവക വികാരിയും കമ്മിറ്റി അംഗങ്ങളും കാണുന്നത് ഒരു ജനാവലിയെയാണ് . വെറും 15 മിനിട്ടു കൊണ്ട് ഏതൊരു സൈന്യത്തെക്കാൾ അൻപത് വള്ളങ്ങളും അതിലെ മത്സ്യത്തൊഴിലാളികളും എന്തിനും തയ്യാറായി നിന്നു. പോലീസുകാർ ലോറികൾ ഒരുക്കി. ലോറികൾ വളരെ ചുരുക്കമായിരുന്നു. 21 ഓളം വള്ളങ്ങളെ മാത്രമേ ദുരന്തമുഖത്തേയ്ക്കു യാത്രയാക്കാൻ സാധിച്ചുള്ളു. യുവജനങ്ങൾ വള്ളങ്ങൾ തള്ളി കേറ്റാൻ മുൻപന്തിയിലുണ്ടായിരുന്നു. പള്ളിയിൽ നിന്ന് അടിയന്തര ഉപയോഗത്തിന് ഒരു വള്ളത്തിന് 2000 രൂപ വച്ചു നൽകി. അവസാന വളളത്തെയും യാത്രയാക്കുമ്പോൾ സമയം പിറ്റേന്ന് അതിരാവിലെ 4 മണിയായി. അതു വരെ വൈദികരും ജനങ്ങളും അവിടെ സന്നിഹിതരായിരുന്നു. കൂടാതെ തന്നെ വിഴിഞ്ഞം മത്സ്യ ബന്ധന ഹാർബറിൽ അന്ന് സീസൺ ദിനങ്ങളായിരുന്നു. ധാരാളം കൊഞ്ചും കണവയും മീനും കൊണ്ട് സമ്പന്നമായ ദിനങ്ങളിൽ അവർ തുടർന്നുള്ള രണ്ടു ദിവസത്തേയ്ക്ക് തുറമുടക്ക് പ്രഖാപിച്ചു. അന്നുവരെ തങ്ങളുടെ ജീവിതത്തിൽ കണ്ടിട്ടും കേട്ടിട്ടുമില്ലാത്ത ഒരു ജനതയ്ക്കും ദേശത്തിനും വേണ്ടി കുതിച്ച തങ്ങളുടെ പ്രിയപ്പെട്ടവരോടപ്പം ആ തീരമാകെ തങ്ങളുടെ രണ്ടു ദിവസത്തെ വരുമാനമെല്ലാം ഇപേക്ഷിച്ച് ഐക്യദാർഢ്യം പ്രഖ്യാപിച്ചു...

ഒരു പക്ഷേ പള്ളിയുടെ മേൽ അവർ അർപ്പിച്ചിരിക്കുന്ന വിശ്വാസത്തിന്റെ ബലത്തിൽ തന്നെയാണ് അവർ ഇറങ്ങി തിരിച്ചത്. തങ്ങൾക്ക് എന്തുവന്നാലും ആരെക്കാളും ഉപരിയായി തങ്ങളുടെ പ്രിയപ്പെട്ട ഇടവക വികാരിയും ഇടവക മക്കളും ഒപ്പം ഉണ്ടാകുമെന്ന ബോധ്യത്തിലാണ് അവർ രക്ഷാപ്രവർത്തനം ഭംഗിയായി നിർവഹിച്ചു തിരികെ വന്നത്. ആയിരക്കണക്കിനു പേരെ രക്ഷപ്പെടുത്തി മടങ്ങിവരുമ്പോൾ അവർക്ക് അതിയായ ആനന്ദമായിരുന്നു മനസ്സിൽ. പക്ഷേ പ്രളയജലം വറ്റി വള്ളങ്ങൾ തറയിൽ ഉറച്ചു ഭക്ഷണം പോലും കിട്ടാതെ നിസഹായകരായി നിന്ന അവരെ പലരും കൈവിട്ടപ്പോൾ ഞങ്ങളുടെ പ്രിയപ്പെട്ട കമ്മിറ്റി അംഗങ്ങൾ തങ്ങളുടെ രണ്ടു ദിവസത്തെ തൊഴിൽമുടക്കി ഭക്ഷണവും വെള്ളവും കൊണ്ട് വഴിയിൽപ്പെട്ടു പോയ മത്സ്യത്തൊഴിലാളികളെ തേടി ചെന്നു. ഒപ്പം ഇടവകയിൽ നിന്നും ശേഖരിച്ച ദുരിതാശ്വാസ ക്യാമ്പുകളിലേക്കുള്ള സാധനങ്ങളും കൊണ്ടു പോയിരുന്നു. സഭയെ വിമർശിച്ചു ആത്മനിർവൃതിയടയുന്നവരെ ഓർക്കുക നിങ്ങൾ, സഭയുടെ നേർക്ക് വിമർശനത്തിന്റെ ചൂണ്ടുവിരൽ നീട്ടി സന്തോഷിക്കുമ്പോൾ നിങ്ങളുടെ കരത്തിലെ ബാക്കി വിരലുകൾ നിങ്ങളോട് പറഞ്ഞിടും ഹേ മനുഷ്യാ..... നിന്നെക്കാളേറെ ഒന്നും വിളിച്ചു പറയാതെ സഭ പ്രളയകേരളത്തിന് ഒത്തിരി നൻമകൾ ചെയ്തു കൊണ്ടിരിക്കുന്നു എന്ന സത്യം.

**ഓഖിയിൽ പ്രളയരക്ഷകരുടെ ഒപ്പം നിന്ന സഭ.**

പ്രളയം നമ്മൾ അതിതീവ്രതയിൽ ചർച്ചയാക്കിടുമ്പോൾ മത്സ്യത്തൊഴിലാളികളെ വാഴ്ത്തിപ്പാടിടുമ്പോൾ കേരളം മറന്നു തുടങ്ങിയ ഒരു ദുരന്തത്തിന്റെ ഇരകളായിരുന്നു ആ മനുഷ്യർ .കഴിഞ്ഞവർഷം നവംബർ 29 ന് അറബിക്കടലിൽ താണ്ഡവം തീർത്ത ഓഖി ചുഴലിക്കാറ്റിന്റെ ഇരകളായിരുന്നു പ്രളയ കേരളത്തിന്റെ രക്ഷകരായി തീർന്ന കേരളത്തിന്റെ സ്വന്തം സൈന്യമായ മത്സ്യത്തൊഴിലാളികൾ നടു കടലിൽ കൂട്ടക്കൊലയ്ക്ക് ഇരയാക്കപ്പെട്ടപ്പോൾ, തീരദേശത്തിന്റ രക്തസാക്ഷികളാക്കപ്പെട്ടപ്പോൾ ഭരണകൂടങ്ങൾ പരസ്പരം പഴിചാരി നിന്നിടുന്ന നേരം അവരെ മാറോടു ചേർത്തു പിടിച്ചതു കത്തോലിക്കാ സഭ തന്നെയാണ്. അതിനുദാഹരണം വിഴിഞ്ഞം ഇടവകയിൽ ഞാൻ കണ്ടകാഴ്ചകൾ തന്നെയാണ്.



ഒരു ദൃക്സാക്ഷി വിവരണം എന്നു തന്നെ പറയാം. നവംബർ 29ന് ഓഖി അറബിക്കടലിൽ രൂപം കൊണ്ടീടുമ്പോൾ ഒന്നുമറിയാതെ തങ്ങളുടെ അന്നത്തിനു വേണ്ടി വലയെറിഞ്ഞു നിന്നവരുടെ ജീവിതങ്ങൾ പൊടുന്നനെ ആഴിയുടെ അകത്തളങ്ങളിലേക്ക് താഴ്ത്തപ്പെട്ടു. കാലാവസ്ഥ അറിയിപ്പുകളിൽ ശാസ്ത്രത്തിനും സർക്കാരുകൾക്കും പിഴച്ചപ്പോൾ അനന്തപുരിയുടെ തീരങ്ങളിലെ മത്സ്യത്തൊഴിലാളികളുടെ വീടുകളിൽ മരണം ആഴ്ന്നിറങ്ങി. തങ്ങളുടെ അന്നത്തിനായി കടലിൽ പോയവരുടെ ജീവനു വേണ്ടി അമ്മമാരും പെങ്ങളമാരും ഭാര്യമാരും ഉൾപ്പെടുന്ന സ്ത്രീജനങ്ങൾ വാവിട്ട് നിലവിളിച്ചു കരഞ്ഞപ്പോൾ ചാനൽ ചർച്ചയുടെ ആവേശത്തിൽ ഉന്നതങ്ങൾ നൽകിയ ഉത്തരമിതായിരുന്നു. തിരുവനന്തപുരത്തെ പെണ്ണുങ്ങളുടെ കരച്ചിൽ ഒരു പ്രത്യേകതരം കരച്ചിലാണെന്ന്. രക്ഷാപ്രവർത്തനത്തിനു കോസ്റ്റ് ഗാർഡും കോസ്റ്റൽ പോലീസും പകച്ചു നിന്നവേളയിൽ വിഴിഞ്ഞത്തു നിന്നു ഓഖിയിൽ തലനാരിഴയ്ക്ക് രക്ഷപ്പെട്ടുവന്നവർ തന്നെ തിരികെ പോയി അവരുടെ കൂടപ്പിറപ്പുകളെ കൂട്ടികൊണ്ടു വരാൻ. വൈദികരും ഇടവക ജനങ്ങളും ഒത്തുചേർന്ന് സർക്കാർ സംവിധാനങ്ങളെക്കാൾ ഒരുപടി മുന്നിൽ നിന്നു എന്നു തന്നെ പറയാം. പള്ളികളിൽ തിരിച്ചു വരാത്തവർക്കായി വിലാപങ്ങളും പ്രാർത്ഥനകളും ഉയർന്നു. കടലിൽ ജീവൻ പൊലിഞ്ഞ് ഒഴുകി നടക്കുന്ന മൃതശരീരങ്ങളെ ആരും എടുക്കാതെ വന്നപ്പോൾ ഇടവക തന്നെ സഹായങ്ങൾ ഒരുക്കി അവരെ പറഞ്ഞയച്ചു. ഇന്നും ഞാൻ ഓർക്കുന്നുണ്ട്. വിഴിഞ്ഞത്തെ മത്സ്യബന്ധന ഹാർബറിനു സമീപമുള്ള പോർച്ചുഗീസുകാർ പണിത പഴയ പള്ളിയുടെ ഓരത്ത് തങ്ങളുടെ വയർലെസ് സെറ്റിൽ പോയ വള്ളങ്ങളിൽ നിന്നും ലഭിക്കുന്ന സന്ദേശങ്ങൾ. പള്ളിയും പട്ടക്കാരും ജനങ്ങളും ആകാംഷയോടെ കാത്തിരുന്ന നിമിഷങ്ങൾ. അന്ന് കുറച്ചു ജീവനുകൾ കൊണ്ട് രണ്ടു വള്ളങ്ങൾ വന്നു. എന്നാൽ ബാക്കി വന്ന വള്ളങ്ങളെല്ലാം കൊണ്ടുവന്നത് ചേതനയറ്റ കടലിൽ കിടന്ന് വികൃതമായി തീർന്ന ശരീരങ്ങളായിരുന്നു. ഊരും പേരും നോക്കാതെ മത്സ്യത്തൊഴിലാളി എന്ന ചോരയിൽ അവർ കൊണ്ടുവന്നു. ഡിഎൻഎ ടെസ്റ്റു നടത്തി ആളുകളെ തിരിച്ചറിഞ്ഞപ്പോൾ സ്വന്തം ഇടവകളിലേക്ക് ആ മൃതദേഹങ്ങൾ പോയി ഏറ്റുവാങ്ങി സകല ചിലവും ഏറ്റെടുത്ത് സൗജന്യമായി സംസ്ക്കാരവും ഓർമ്മക്കുർബ്ബാനകളും ഇടവകകൾ നടത്തി.

ആ മരണവീടുകളിലേക്ക് ആശ്വാസം പകരാൻ പ്രബുദ്ധ കേരളമോ ഇന്ന് പ്രളയബാധിതരായ ഇടങ്ങളിൽ നിന്നോ ആരും തന്നെ കടന്നു ചെന്നില്ല. പകരം കേരളകത്തോലിക്കാ സഭയിലെ മെത്രാൻമാരും വൈദികരും ജനങ്ങളും തന്നെയാണ് പലയിടങ്ങളിൽ നിന്നും അവിടെയ്ക്ക് കടന്നു ചെന്നത്. വിഴിഞ്ഞം മണ്ണിൽ മലങ്കര കത്തോലിക്കാ സഭയുടെ പരമാധ്യക്ഷൻ കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവ കടന്നു വന്നത് ഒരിക്കലും ഞങ്ങൾ മറക്കില്ല. 20 ഓളം മരണ വീടുകളിൽ കാൽനടയായി ചെന്ന്, അവരെ ആശ്വസിപ്പിച്ച് മരണപ്പെട്ടവർക്കു വേണ്ടി പ്രാർത്ഥിച്ച് വീടുകൾ തിങ്ങിനിറഞ്ഞ വഴികളിലൂടെ ആ കാഷായ വസ്ത്രധാരി നടന്നു പോയപ്പോൾ ഏവരും ആയിരം നന്ദികൾ നൽകിക്കൊണ്ട് കരങ്ങൾ കൂപ്പി നിന്നു. ഇനിയൊരു മത്സ്യത്തൊഴിലാളികളുടെ ജീവിതങ്ങൾ കടലിൽ പൊലിയാതിരിക്കാൻ ലൈഫ് ജാക്കറ്റ് വിതരണത്തിന് നല്ലൊരു തുക സംഭാവന ചെയ്തു. തന്റെ നാമഹേതു തിരുന്നാൾ ആഘോഷങ്ങൾ പൂർണ്ണമായും ഒഴിവാക്കി. ആഘോഷിക്കുവാൻ താൽപര്യപ്പെട്ടവരെ നിരുൽസാഹപ്പെടുത്തി. ഓർക്കുക ഓഖിയുടെ കാലത്തും ആരായിരുന്നു മത്സ്യത്തൊഴിലാളികളെ മാറോടു ചേർത്തു പിടിച്ചതെന്ന്. അവസാനമായി പറഞ്ഞുകൊള്ളട്ടെ ദാരിദ്രം പേറുന്ന തന്റെ ജീവിതത്തിനിടയിലും അവൻ മുറുകെ പിടിക്കുന്നു ക്രിസ്തുവിനെയും പള്ളിയേയും പട്ടക്കാരനെയും......




# പ്രളയത്തിൽ മുങ്ങാത്ത സത്യങ്ങൾ



റവ. ഫാ. പ്രഭീഷ് ജോർജ്ജ്

കേരള മോഡൽ വികസനം, ഇപ്പോൾ പുനർനിർമ്മാണം... ഇങ്ങനെ കേരളത്തെക്കുറിച്ചുള്ള ചർച്ചകളിൽ ഭരണപക്ഷം, പ്രതിപക്ഷം, ഇതുവരെയും പച്ചപിടിക്കാത്ത പക്ഷങ്ങൾ എന്നിങ്ങനെ വിവിധ രാഷ്ട്രീയ സംഘടനകളെയും പ്രസ്ഥാനങ്ങളുടേയും പങ്കാളിത്തത്തെക്കുറിച്ച് ഘോരഘോരം വാഗ്വാദങ്ങൾ നടക്കുമ്പോൾ ഈ കേരളമോഡൽ മറ്റു സ്ഥലങ്ങളിൽ എന്തുകൊണ്ട് നാളിതുവരെ ഉണ്ടായില്ല എന്നു നാം ചിന്തിക്കണം.

അതായത് ഉത്തമാ, മേൽപറഞ്ഞ പക്ഷങ്ങളിലെ രാഷ്ട്രീയ പാർട്ടികൾ മറ്റു സ്ഥലങ്ങളിൽ ഇല്ലാത്തതുകൊണ്ടാണോ.... അതോ അവിടെ വികസനം വേണ്ടാത്തതുകൊണ്ടാണോ... ഇന്ത്യയിൽ കേരളം ഉൾപ്പെടാത്തതുകൊണ്ടാണോ... സംശയങ്ങൾ കുന്നുകൂടുന്നു.

അതുകൊണ്ട് ഇനിയും കണ്ണടച്ചു ഇരുട്ടാക്കാൻ പറ്റാത്ത ചില സത്യങ്ങളുണ്ടെന്ന് ഇവിടുത്തെ രാഷ്ട്രീയ കോമരങ്ങളും മാധ്യമ ന്യായാധിപന്മാരും മനസിലാക്കണം.

പറഞ്ഞുവരുന്നത് നൂറ്റാണ്ടുകളായി (സംസ്ഥാനം രൂപീകരിക്കുന്നതിനും മുമ്പ്, ഈ രാഷ്ട്രീയ കുമിളുകൾ മുളയ്ക്കുന്നതിനും മുമ്പ്) കേരളനാടിൻറെ പുരോഗതിയിൽ നിർലോഭമായ സംഭാവനകൾ നൽകിക്കൊണ്ടിരിക്കുന്ന സർക്കാരിതര മത-സാമുദായിക സംഘടനകളെ (NGOs - Non Government Organizations) ക്കുറിച്ചാണ്. (ഉത്തമാ, വർഗീയത, മതവികാരം എന്നീ ലേബലുകൾ ഇതിൽ ഉൾപ്പെടില്ല)

കേരളത്തിന്റെ വിദ്യാഭ്യാസ, ആരോഗ്യ, സാമൂഹികാവബോധ മേഖലയിൽ നിശബ്ദം സേവനം ചെയ്യുന്ന അനേകരുണ്ടെന്നും അവരെ ആരും വിളിക്കാതെ തന്നെ ഓടിയെത്തുമെന്നും, മറ്റുള്ളവരെ സഹായിക്കാൻ അവർക്ക് ആരുടെയും റിലീഫ് ഫണ്ട് ആവശ്യമില്ലെന്നും, തങ്ങളുടെ സ്വന്തമായതെല്ലാം മറ്റുള്ളവരുടെ ജീവൻ രക്ഷിക്കാൻ നൽകുന്നതിൽ യാതൊരുവിധമായ സ്വാർത്ഥതയുമില്ലെന്നും തെളിയിച്ച അനേകം വ്യക്തികളും പ്രസ്ഥാനങ്ങളും ഈ വെള്ളപൊക്കത്തിൽ ഒലിച്ചുപോകാതെ കേരളത്തിന്റെ പച്ചപ്പായി നിൽക്കുന്നുവെന്ന് നാം കണ്ടിട്ട് മണിക്കൂറുകൾ അധികം കഴിഞ്ഞിട്ടില്ല.

സ്വന്തം ശരീരം മറ്റുള്ളവർക്ക് ജീവിനിലേയ്ക്ക് ചവിട്ടി കയറാനുള്ള ചവിട്ടുപടിയാക്കിയവനും, അയലത്തെ വീട്ടിൽ വെള്ളംകയറിയപ്പോൾ സ്വന്തം വീട്ടിലെ രണ്ടാം നിലയിലേയ്ക്ക് എല്ലാവരേയും വിളിച്ചുചേർത്ത് ഉള്ള ഭക്ഷണം വച്ചുവിളമ്പി സംരക്ഷിച്ച വീട്ടുകാരും, അനേകരെ രക്ഷിക്കാൻ ജീവൻ ത്യജിച്ചവരും, സ്വന്തം ചെലവിൽ ബോട്ടുമായി ചെന്ന് അനേകരെ വെള്ളത്തിൽ നിന്ന് കോരിയെടുത്ത കേരളത്തിന്റെ സ്വന്തം ഭടന്മാരും, ഡ്യൂട്ടി സമയം കൂടിയോ കുറഞ്ഞോ എന്ന് വാച്ചിൽ നോക്കാതെ അവസാനത്തെ ആളെയും കോരി



യെടുക്കാൻ ദിവസങ്ങളോളം വെള്ളത്തിൽ സേവനം ചെയ്ത പോലീസും, സായുധസേനാംഗങ്ങളും, അഗ്നിശമന സേനാംഗങ്ങളും, രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ പ്രകടനപത്രിക നോക്കിയല്ല, കേരളത്തെ കോരിയെടുത്തത്. മനുഷ്യത്വം നശിക്കാത്ത മനുഷ്യർ ദൈവത്തിന്റെ സ്വന്തം നാട്ടിൽ ഏറെയാണെന്ന് അവർ തെളിയിച്ചു. സ്വദേശത്തും വിദേശത്തുമുള്ള മലയാളികൾ ഉറക്കമിളച്ചു കാവൽമാലാഖ മാരെ പോലെ അനേകരെ കോരിയെടുത്തത് നമുക്ക് അഭിമാനത്തോടെ മാത്രമെ ഓർക്കാൻ സാധിക്കുകയുള്ളൂ. അവർക്ക് നിറമില്ലായിരുന്നു, പ്രകടനപത്രിക ഇല്ലായിരുന്നു.. നാടിനെക്കുറിച്ചുള്ള സ്വപ്നങ്ങളും പ്രിയപ്പട്ടവരെ കുറിച്ചുള്ള ആശങ്കളും മാത്രം...

അതുപോലെ, കേരളത്തിനെ അങ്ങോളമിങ്ങോളമുള്ള സകലരേയും കുട്ടിച്ചേർത്ത് മനുഷ്യത്വത്തിന്റെ കോരുവലയിൽ ദുരന്തബാധിതരെ കോരിയെടുക്കാൻ കേരളത്തിലെ ബ്യൂറോക്രസി (പ്രത്യേകിച്ച് അറിവും അനുഭവവും സാമൂഹിക പ്രതിബദ്ധതയും ഉള്ള ഉദ്യോഗസ്ഥർ) കാണിച്ച കർമ്മകുശലത നാം മറന്നുപോകാൻ പാടില്ല. സഹോദരനിൽ ദൈവത്തെ കാണാൻ പഠിപ്പിക്കുക മാത്രമല്ല, അണിഞ്ഞ തൂവെള്ള വസ്ത്രത്തിൽ ചെളിപ്പറ്റുമോയെന്ന് ആശങ്കപ്പെടാതെ ആയിരങ്ങൾക്ക് രക്ഷയുടെ കരങ്ങൾ നീട്ടിയ അനേകം മാലാഖമാരും പുണ്യപുരുഷന്മാരും ഈ പ്രളയത്തിലും മുങ്ങാതെ നിൽക്കുന്നു. ആരാധനാലയങ്ങൾ മന്ത്രങ്ങളും പൂജകളും മുടങ്ങാതെ നടക്കുന്ന ഇടങ്ങൾ മാത്രമല്ല, മനുഷ്യരെ മാറോട് ചേർക്കുന്ന ദൈവസങ്കേതങ്ങളാണെന്ന് നാം കണ്ടുകഴിഞ്ഞു.

മേൽപറഞ്ഞ വിഭാഗങ്ങളിലുള്ളവർ ചെയ്ത കാര്യങ്ങൾ ഭരണപക്ഷത്തിന്റെയോ പ്രതിപക്ഷത്തിന്റെയോ നേട്ടമെന്നോ കോട്ടമെന്നോ വാദിക്കാൻ വെമ്പൽകൊള്ളുന്ന രാഷ്ട്രീയ നേതാക്കന്മാർ കണ്ണടച്ചു ഇരുട്ടാക്കരുത്... അടുത്ത തെരഞ്ഞെടുപ്പിനുള്ള രാഷ്ട്രീയ മുതലെടുപ്പിന് ഈ പ്രളയത്തെ ഉപയോഗിക്കരുത്... അല്ലെങ്കിൽ ഇനിയുള്ള തെരഞ്ഞെടുപ്പ് പ്രളയത്തിൽ മുങ്ങിപ്പോകുന്ന നിങ്ങളെ രക്ഷിക്കാൻ ആരും വരുമെന്ന് കരുതരുത്.

അതുകൊണ്ട്, ചർച്ചകളും വിചിന്തനങ്ങളും രാഷ്ട്രീയ നിറംകലർത്തി മലിനപ്പെടുത്താതിരിക്കാൻ എല്ലാവരും ശ്രദ്ധിക്കണം.

കേരളവികസനം 1950-നു ശേഷം ശൂന്യതയിൽ നിന്ന് ഉണ്ടായതല്ല എന്ന സത്യം നാം തിരിച്ചറിയണം. ഇത് നൂറ്റാണ്ടുകളായി ആർജ്ജിച്ചെടുത്ത സാമൂഹികബോധവും വിജ്ഞാനവികസനവമാണെന്ന് മറന്നുപോകരുത്. അതിൽ നിർണായക പങ്കുവഹിച്ചത് സാമൂഹി-സാമുദായിക-മത നേതാക്കന്മാരുടെ ദർശനങ്ങളും ധീരമായ ചുവടുവയ്പ്പുകളുമായിരുന്നു എന്ന് വിപ്ലവത്തിന്റെ കൊടിപിടിക്കുന്ന എല്ലാ രാഷ്ട്രീയ നേതാക്കന്മാരും ഓർത്തിരിക്കണം. സ്നേഹം, നീതി, സാമൂഹിക പ്രതിബദ്ധത, പഞ്ചായത്തു ഓഫീസുകളിൽ നിന്നോ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിൽ നിന്ന് പകർന്നു നൽകിയ ഒന്നല്ല. മറിച്ച്, സാമുദായിക കൂട്ടായ്മകളിലും ആത്മീയസംഗമങ്ങളിലും നിരന്തരം ഓർമപ്പെടുത്തി സാധാരണക്കാരന്റെ മനസിൽ രൂഢമൂലമാക്കിയത് ഇത്തരം നേതാക്കന്മാരായിരുന്നു.

ദൈവചിന്തയോടൊപ്പം, മാനുഷികമൂല്യങ്ങളിലും സാമൂഹികബോധത്തിലും കേരള ജനതയെ പരിശീലിപ്പിച്ചത് അവരായിരുന്നു. അങ്ങനെ മനുഷ്യമനസിൽ ഇത്തരം മൂല്യങ്ങൾ പാകിയതുകൊണ്ടാണ് കേരളത്തിലെ ആധുനിക കാലത്തെ പലവിപ്ലവങ്ങളും ഉദ്ദേശിച്ചഫലം കൊയ്യാനായതെന്ന സത്യം വിപ്ലവനേതാക്കന്മാർ മറക്കരുത്. അല്ലായിരുന്നെങ്കിൽ ആദ്യത്തെ ചോദ്യത്തിന്റെ (കേരള മോഡൽ

മറ്റിടങ്ങളിൽ ഉണ്ടാകാത്തതെന്തുകൊണ്ട്) പ്രസക്തി നഷ്ട പ്പെടുമായിരുന്നു. അതുകൊണ്ട് സർക്കാരിതര സംഘടന കളുടെ പ്രസക്തി കുറച്ചുകാണാൻ ശ്രമിക്കുന്ന നിരീശ്വര വാദികളും, മാനവികതയുടെ വക്താക്കളും ഓട്ട-കലത്തിൽ വെള്ളം കോരുന്നവരായി മാറരുത്.

ഇന്ന് കേരള പുനർ നിർമ്മാണത്തെക്കുറിച്ച് വിശദമായി ചർച്ച ചെയ്യുന്നുണ്ട്... എന്നാൽ ചരിത്രപരവും സാമൂഹി കവുമായ കേരളവികസനത്തിന് പിൻബലമേകിയ സർക്കാരി തര വിഭാഗത്തിൽ പെടുന്ന പ്രസ്ഥാനങ്ങളുടേയും സാമുദായിക വിഭാഗങ്ങളുടെയും പങ്കാളിത്വത്തെ നാം വിസ്മരിച്ചു കൊണ്ടാകരുത് അത്തരം ചർച്ചകൾ.. അവർ കേരളത്തെ പടുത്തുയർത്തിയത് ടാക്സ് പിരിച്ചോ, ബക്കറ്റ് പിരിവ് നടത്തിയോ അല്ല മറിച്ച് അവർക്ക് സ്വാധീനമുള്ള സമൂഹാംഗങ്ങളെ ബോധവൽക്കരിച്ചു കൊണ്ടാണ്. തങ്ങളുടെ വരുമാനത്തിൽ ഒരുഭാഗം നീക്കിവച്ച് മറ്റുള്ളവരെ കൈപിടിച്ചുയർത്താൻ അവർകാണിച്ച വിശാല ദർശനം കേരളവികസന മോഡലിന്റെ നട്ടെല്ലാണ് എന്നു നാം അംഗീകരിക്കണം.

അല്ലാതെ, തെരഞ്ഞെടുക്കപ്പെട്ടു എന്ന ഒറ്റകാരണത്തിൽ ശമ്പളവും കിമ്പളവും വാങ്ങി കുടുംബത്തെയും രാഷ്ട്രീയ പാർട്ടിയുടെയും കീശവീർപ്പിക്കുന്ന ജനസേവകർ (നിസ്വാർദ്ധ സേവനം ചെയ്യുന്ന രാഷ്ട്രീയ നേതാക്കന്മാരെ ഉൾപ്പെടുത്തിയിട്ടില്ല) നേതൃത്വം നൽകുന്ന പുനർ നിർമ്മാണം മറ്റൊരു രാഷ്ട്രീയ പ്രകടനപത്രികയായി ചുരുങ്ങുമോയെന്ന സാധാരണകാരന്റെ ആശങ്ക അസ്ഥാനത്തല്ല. അടുത്ത ഒരു പൊതു തെരഞ്ഞെടുപ്പിനു മുൻപ് പൂർത്തിയാകുന്ന കേരള പുനർനിർമ്മാണം മലർപ്പൊടിക്കാരന്റെ സ്വപ്നമാണെന്ന് അരിയാഹാരം കഴിക്കുന്ന ഏവർക്കും അറിയാവുന്നതാണ്. അതുകൊണ്ട് പുനർ നിർമ്മാണത്തിന് നേതൃത്വം നൽകേ ണ്ടത് രാഷ്ട്രീയ നിറംകൊണ്ട് ഭരണം നയിക്കുന്ന മേലാള ന്മാരാകരുത് എന്ന് സാധാരണക്കാർ ആഗ്രഹിക്കുന്നു.

കേരളവികസനം വെറുമൊരു പ്രോജക്റ്റ് അല്ല, മറിച്ച് ഒരു ജനതയുടെ സാമൂഹിക-സാംസ്ക്കാരിക-വിദ്യാഭ്യാസ-സാമ്പ ത്തിക ഉന്നതിയാണ്. ചുവപ്പുനാടയിൽ കുരുങ്ങാത്ത, രാഷ്ട്രീയ ഫണ്ട് നൽകേണ്ടതില്ലാത്ത, അഴിമതിക്ക് വശംവദരാകാത്ത, വികസനം പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കാൻ സാമൂഹിക പ്രതിബദ്ധതയുള്ള സമർപ്പണബുദ്ധ്യാ പരിശ്രമി ക്കുന്ന ഒരു കൂട്ടം ആളുകൾ ഉൾകൊള്ളുന്ന ഒരു കേരള വികസനപോരാളി സംഘത്തെ രൂപീകരിക്കാൻ, രൂപീകരി ക്കാനുള്ള ആർജ്ജവത്വം ഇപ്പോഴത്തെ ഭരണപക്ഷത്തിനും പ്രതിപക്ഷത്തിനും പക്ഷംകിട്ടാൻ നോക്കിയിരിക്കുന്നവർക്കും സാധിക്കട്ടെ എന്ന് ആഗ്രഹിക്കുന്നു. (ഉത്തമാ, ശമ്പളം വാങ്ങുന്ന രാഷ്ട്രീയ-ജനസേവകരെ ഒഴിവാക്കിയാൽ നന്നായി രിക്കും എന്നാണ് എന്റെ ഒരു ഇത്.)

NB: ഒരു സംസ്ഥാനം അവിടുത്തെ രാഷ്ട്രീയ ഭരണ നേതൃത്വത്തിന് തീറെഴുതിക്കൊടുത്ത സമൂഹമല്ല എന്ന് എല്ലാവരും ഓർക്കണം.






# മുഴങ്ങുന്നു ഇപ്പോഴും ആ നിലവിളി കാതുകളിൽ....



എജി പാറപ്പാട്ട്

ജീവനുവേണ്ടി, അല്പം ഭക്ഷണത്തിനുവേണ്ടി, ഒരിറ്റു വെള്ളത്തിനുവേണ്ടി, ഉടുതുണിക്കുവേണ്ടി...........

ആഗസ്റ്റ് 15 വെളുപ്പിന് 2.25 ന് വന്ന ഫോൺ കാൾ....പാണ്ടനാട് നിന്നും മനോജാണ്. മറ്റൊന്നിനുമല്ല വിളിച്ചത്. വീട്ടിൽ വെള്ളം കയറി എന്ന് പറയാൻ.........രാവിലെ വീട്ടിൽ നിന്നിറങ്ങുമ്പോൾ പ്രളയത്തിന്റെ ഭീകരതയോ, പ്രയാസങ്ങളോ ഒന്നും എന്റെ ചിന്തയിൽ ഇല്ല. ഏറ്റവും അടുപ്പമുള്ള ചില സുഹൃത്തുക്കളും കുടുംബാംഗങ്ങളും മാത്രം..........തിരുവല്ലാ ശാന്തിനിലയത്തിൽ നിന്നും അല്പം ഭക്ഷണമെടുത്ത് കഴിക്കാൻ തുടങ്ങുമ്പോൾ വീണ്ടും ഒരു കോൾ എത്തി........സന്ദേശം മറ്റൊന്നുമായിരുന്നില്ല ഞങ്ങൾക്ക് വിശക്കുന്നു.......ഭക്ഷണം എന്തെങ്കിലും എത്തിക്കാമോ...........? പ്രളയത്തിന്റെ രൂക്ഷത ബോധ്യപ്പെട്ടുതുടങ്ങി. പ്രിയപ്പെട്ട സിബു ഇരുമ്പനിക്കൽ അച്ചനുമായി ആലോചിച്ചു . നമുക്ക് എന്തു ചെയ്യാം. എന്തും ചെയ്തേ പറ്റൂ. സിബുഅച്ചൻ എന്നേയും കൂട്ടി തിരുമൂലപുരത്തേക്ക് നടന്നു. പോകുന്ന വഴിയിൽ വലിയ വെള്ളകെട്ട്..........തിരികെ വന്ന് കാറുമെടുത്ത് മെയിൻ റോഡിലൂടെ തിരുമൂലപുരത്തെത്തി . വലിയ ടോറസുകൾ മാത്രം വള്ളം കണക്കേ വെള്ളത്തിലുടെ നീങ്ങുന്നു. നിസഹായത ബോധ്യപ്പെട്ടനിമിഷങ്ങൾ........ ഒരുപാടുപേർ നിസഹായരായി നിർവികാരതയോടെ വെള്ളത്തിലേക്ക് നോക്കി നിൽക്കുന്നു........എന്തു ചെയ്യും, എന്തെങ്കിലും ചെയ്തേ മതിയാകൂ.......ഇങ്ങനെ ആലോചിച്ച് നില്ക്കുമ്പോൾ അടുത്തു നിന്ന ഒരു ചേച്ചി പറഞ്ഞു കല്ലിശ്ശേരിയിൽ ചെന്നാൽ വള്ളം കിട്ടും നമ്മുടെ ആളുകളെ കരക്കെത്തിക്കാം എന്ന്. പിന്നെ ഒട്ടും താമസിച്ചില്ല, വന്ന കെ എസ് ആർ ടി സി ബസിൽ കയറി കല്ലിശ്ശേരിയിൽ എത്തി അവിടെ ചെന്നപ്പോൾ കാര്യങ്ങൾ കൂടുതൽ വ്യക്തമായി.........ഇനിയും കളയാൻ സമയമില്ല. ഉടനെ തന്നെ തിരുവനന്തപുരത്ത് ബാവ തിരുമേനിയുമായി ബന്ധപ്പെട്ടു. അദ്ധേഹത്തിന്റെ നിർദേശപ്രകാരം അഞ്ചുതെങ്ങിൽ ബഹുമാനപ്പെട്ട ജോൺ അച്ചനെ വിളിച്ചു. അധികം താമസിയാതെ മറുപടി ലഭിച്ചു. പിറ്റേന്ന് രാവിലെ 5 ബോട്ടുകൾ ടോറസിൽ അവിടെ നിന്നും തിരിക്കും. അപ്പോഴേക്കും ഏകദേശം രാത്രി 9 മണി........

പിറ്റേന്ന് രാവിലെ ജോൺ അച്ചൻ വിളിച്ചു കൃത്യമായ റൂട്ട് പറഞ്ഞു കൊടുക്കാൻ ആവശ്യപ്പെട്ടു. അപ്പോഴാണ് സിബുഅച്ചൻ പറയുന്നത് നമ്മുടെ റിജോഅച്ചൻ ആയൂരിൽ ഉണ്ട് എന്ന്. ആ വിവരം ജോൺഅച്ചനെ അറിയിച്ചു. പരസ്പരം ഫോൺ നമ്പറുകളും നല്കി. പിന്നെ എല്ലാം വേഗത്തിലായി.........

അഞ്ചുതെങ്ങിലെ കടലിന്റെ മക്കൾ (മാലാഖമാർ) നെൽസൺ ചേട്ടന്റെ നേതൃത്വത്തിൽ തിരുവല്ലയിലേക്ക്.......

അവർ ആയൂരിൽ എത്തുന്നതിനുമുൻപ് റിജോഅച്ചൻ അത്യാവശ്യം വേണ്ട ബ്രഡ്, ബിസ്കറ്റ്, വെള്ളം എന്നിവ കരുതി. ബോട്ടുമായി ആദ്യം എത്തിയ ലോറിയിൽ അച്ചനും കയറി. ഏകദേശം 4 മണിക്ക് ആദ്യ ബോട്ട് എത്തി. അതിൽ ഞാൻ കൂടി കയറി മാടവന ഭാഗത്തേക്ക് തിരിച്ചു.......കുറച്ചു ദൂരം മുൻപോട്ട് ചെന്നപ്പോൾ ഇരുവശത്തുനിന്നും നിലവിളിക്കുന്ന ശബ്ദം......ജീവൻ രക്ഷിക്കണേ.......വെള്ളം തരണേ......ഭക്ഷണം തരണേ........ഈ നിലവിളിക്ക് ജാതിയും മതവുമില്ലായിരുന്നു......



പാവപ്പെട്ടവനെന്നോ പണക്കാരനെന്നോ വ്യത്യാസമില്ലായിരുന്നു...വർണ്ണവും വർഗ്ഗവും ഇല്ലായിരുന്നു......ആരാണ് ബോട്ടിലെന്നോ ആരെയാണ് രക്ഷിക്കുന്നതെന്നോ പരസ്പരം ആരും ചോദിച്ചുമില്ല, പറഞ്ഞുമില്ല. കൊണ്ടുപോയ വെള്ളവും ബിസ്കറ്റും വീടുകളുടെ രണ്ടാം നിലയിൽ തങ്ങിയവർക്കായി എറിഞ്ഞു കൊടുത്തു. ഏകദേശം 8.30 ഓടെ ഒരുപിടി ജീവിതങ്ങളുമായി ഞങ്ങൾ കല്ലിശ്ശേരിയിൽ തിരികെ എത്തി. ഇതിനോടകം റിജോഅച്ചൻ ഫെയിസ് ബുക്കിൽ ഒരു ലൈവ് ഇട്ടു. പ്രളയമേഖലയിൽ ഒരുപാട് ആവശ്യങ്ങളുണ്ട്....... (ഭക്ഷണം, വെള്ളം) ഇവ തരുവാൻ താത്പര്യമുള്ളവർ ബന്ധപ്പെടണമെന്നാവശ്യപ്പെട്ട് എന്റെ ഫോൺ നമ്പറും കൊടുത്തു. രണ്ടാമത്തെ ബോട്ടുമായി എകദേശം രാത്രി 11.30 ഓടെ കല്ലിശ്ശേരിയിൽ നിന്നും വളഞ്ഞവട്ടത്തേക്ക് തിരിച്ചു. ടോറസ്സിന്റെ പുറകിൽ കോരിചൊരിയുന്ന മഴയെ അവഗണിച്ച് വെളുപ്പിന് 2മണിക്ക് നടുറോഡിൽ നിന്ന് മംഗളഗാനം പാടിയതും പുതിയ അനുഭവം..........

സഹായം അഭ്യർത്ഥിച്ച് ലൈവ് ചെയ്ത ഞങ്ങളെ തേടി എത്തിയ കോളുകൾ മുഴുവൻ കുടുങ്ങി കിടക്കുന്നവരെ കുറിച്ചുള്ള വിവരങ്ങൾ പറയുവാനും അവരെ രക്ഷിക്കണം എന്ന് ആവശ്യപ്പെട്ടുമുള്ളതായിരുന്നു......

വീണ്ടും പ്രഭാതം മുതൽ രക്ഷാപ്രവർത്തനം.......5 ദിനങ്ങൾ

ബോട്ടുകൾ എത്താത്ത സ്ഥലങ്ങളിൽ കഴുത്തറ്റം വെള്ളത്തിലൂടെ കിലോമീറ്ററുകൾ താണ്ടിയത് , കുത്തൊഴുക്കിലൂടെ, വഴി അറിയാത്ത സ്ഥലത്തുകൂടെ നടന്നു നീങ്ങുമ്പോൾ ചങ്കിനുനേരെ വന്ന വിഷ പാമ്പുകൾ........

ഒപ്പം ഒരുപാടുപേരെ കണ്ടുമുട്ടാനും മനസിലാക്കാനും സാധിച്ച ദിനങ്ങൾ.......

ഒരുപാട് സുമനസുകൾ രക്ഷാപ്രവർത്തനത്തിന് ജീവൻ പണയപ്പെടുത്തി ഇറങ്ങിയപ്പോഴും അതൊന്നുമറിയാതെ തലമൂടി കിടന്നുറങ്ങിയവർ........കുഞ്ഞുങ്ങളെ ചേർത്തു പിടിച്ച് പൊട്ടിക്കരയുന്ന മാതാപിതാക്കൾ........ഞങ്ങൾ മരിച്ചുകൊള്ളാം കുഞ്ഞുങ്ങളെ രക്ഷിക്കുമോ എന്ന് മുറവിളി കൂട്ടിയവർ.......വെള്ളം ഉയർന്നു വന്നപ്പോൾ ജന്മം നൽകിയ മാതാപിതാക്കളെ ഉപേക്ഷിച്ച് സുരക്ഷിത സ്ഥലത്തേക്കു പോയ മക്കളേയും കണ്ടുമുട്ടി.......ക്യാമ്പ് സ്ഥിതിചെയ്യുന്ന സ്ഥലത്ത് ചെല്ലുമ്പോൾ വൃക്കരോഗിയായ അമ്മായി അപ്പന്റെ മരുന്ന് തീർന്നോ എന്ന് അന്വേഷിക്കാൻ പറഞ്ഞ



ഞാനും സിബുഅച്ചനും റിജോഅച്ചനും അജി കുതിരവട്ടവും ആ വണ്ടിയിൽ വന്ന കടലിന്റെ മക്കളും ഉൾപ്പെടെ 10 ആളുകൾ....വേഗത്തിൽ വന്നലോറി ടീന ഹോട്ടലിന് സമീപത്ത് റോഡിൽ വെള്ളമായിരുന്നതിനാൽ വഴിതെറ്റി പുതിയ ബൈപാസ് റോഡിലേക്ക് ഇറങ്ങി സാവധാനം ചരിഞ്ഞു. വലിയ ആപത്തിൽനിന്നും ഞങ്ങളെ രക്ഷിച്ച ദൈവത്തിന് നന്ദി.....

പലരുടേയും സഹായം ഞങ്ങൾ തേടിയ രാത്രി ........പ്രതീക്ഷിച്ചവരാരും സഹായിക്കാൻ എത്തിയില്ല എന്നത് സത്യം......ബോട്ടുമായെത്തിയ ജോയിചേട്ടന്റെ ജന്മദിനമാണെന്ന് അദ്ധേഹത്തിന്റെ മകൻ പറഞ്ഞ് അറിഞ്ഞപ്പോൾ മരുമകളും........അങ്ങനെ ഒരുപാട് അനുഭവങ്ങൾ സമ്മാനിച്ച ദിനങ്ങൾ.......

നന്ദി പറയാൻ വാക്കുകൾ പോര...........ദൈവമേ അങ്ങേക്ക് നന്ദി ഞങ്ങളെ ചെറിയ ഉപകരണങ്ങളാക്കിയതിന്.................

സിബുഅച്ചൻ, റിജോഅച്ചൻ, സുരേഷ് വർഗീസ്, അജി കുതിരവട്ടം, ജോയി സാം ഞങ്ങൾക്ക് ആർക്കും നിന്തൽ വശമില്ലാതിരിക്കെ ഞങ്ങളിലൂടെ അങ്ങ് നീന്തിയതിന് ദൈവമേ അങ്ങേക്ക് നന്ദി.............




# പെയ്തൊഴിയാത്ത മനസ്സുകൾക്ക് പരിചരണവുമായി



**ഡോ. ഫാ. തോമസ് എം. കോട്ടൂർ**
ബി.സി.എം കോളേജ്
മനഃശാസ്ത്ര വിഭാഗം മുൻ മേധാവി
& കോട്ടയം അതിരൂപതാ ചാൻസിലർ

ഭീകരമായ പ്രളയദിനങ്ങൾ അവസാനിച്ചെങ്കിലും ദുരന്തദിനങ്ങളുടെ ആഘാതങ്ങൾ തുടരുകയാണ്. ഒരു മാസത്തിലധികമായി നമ്മുടെ കൊച്ചുകേരളം മഴക്കെടുതിയിലും വെള്ളപ്പൊക്കത്തിലും നിന്നും രക്ഷപ്പെടാനുള്ള പരക്കംപാച്ചിലിലായിരുന്നു. മനുഷ്യസ്നേഹത്തിന്റെ മകുടോദാഹരണമായ രക്ഷാപ്രവർത്തനം ശ്ലാഘനീയം തന്നെ. ദുരന്തം ചോർത്തിക്കളഞ്ഞ ഭൗതിക നഷ്ടങ്ങളുടെ കണക്കെടുപ്പും നിവാരണമാർഗ്ഗങ്ങളും ഭരണകൂടവും സഹായ ഏജൻസികളും നിർവ്വഹിക്കുമ്പോഴും പ്രളയക്കെടുതിയിൽ ഒലിച്ചുപോയ അനേകരുടെ മനസ്സിന്റെ മുറിവുകളെ ഭേദപ്പെടുത്തേണ്ടതും മനസ്സിന് കരുത്തു നൽകേണ്ടതുമുണ്ട്. അതിജീവനത്തിന് മനസ്സിന്റെ സഹായമില്ലാതെ സാധ്യമല്ല എന്ന സത്യം നാമെല്ലാവരും തിരിച്ചറിയേണ്ടതുണ്ട്.

ലഭ്യമായ കണക്കുകൾ വച്ച് പ്രളയദുരന്തത്തിന്റെ ആഘാതം താങ്ങാനാവാതെ ചുരുങ്ങിയത് മൂന്ന് ആത്മഹത്യകൾ കേരളത്തിൽ നടന്നു കഴിഞ്ഞു. ഉറ്റവരെയും ഉറ്റതായി കരുതിയിരുന്ന പലതിനെയും നഷ്ടപ്പെട്ട ശേഷം ഇനി ജീവിച്ചിട്ടെന്തു കാര്യമെന്ന് കൂടുതൽ ആൾക്കാർ ചിന്തിക്കുന്നുവെങ്കിൽ അവരെ കുറ്റപ്പെടുത്താൻ സാധിക്കുകയില്ല, എന്നാൽ അത്തരമൊരു സാഹചര്യത്തെ അനുവദിക്കാനുമാകില്ല. നഷ്ടക്കണക്കുകളെടുക്കുമ്പോഴുള്ള പകപ്പിൽ നിന്നു മാനസികത്തകർച്ചയിലേക്കു പോലും വഴുതി വീഴാൻ സാധ്യതയുള്ളവർ പൊതുജനാരോഗ്യരംഗത്തെ പുതിയ വെല്ലുവിളിയായി മാറുക തന്നെ ചെയ്യും.

ദുരന്തത്തെക്കുറിച്ചും നഷ്ടപ്പെട്ടവയെക്കുറിച്ചും വേട്ടയാടുന്ന ചിന്തകളാണ് മനസ്സിന് കൂടുതൽ ക്ഷതമേല്പിക്കുന്നത്. ഭീകരമായ ദുരന്തം ഉണ്ടാകുമ്പോൾ സാധാരണ വ്യക്തികളിലുണ്ടാകുന്ന മാനസിക സംഘർഷങ്ങളെ ഒരുമിച്ച് “പോസ്റ്റ് ട്രോമാറ്റിക് ഡിസ്ഓർഡർ” എന്നു വിളിക്കാറുണ്ട്. നിസ്സഹായത, ആത്മവിശ്വാസമില്ലായ്മ, നിഷേധാത്മക ചിന്തകൾ, വിഷാദം, ഉത്ക്കണ്ഠ, ആധി, ഞെട്ടൽ, വേവലാതി, ശ്രദ്ധക്കുറവ്, മനസ്സാന്നിദ്ധ്യമില്ലായ്മ എന്നിവയിലൂടെ മനസ്സിന്റെ ബലമില്ലായ്മ വ്യക്തികൾ പ്രകടിപ്പിക്കാറുണ്ട്. ഇത്തരം വൈകാരികാഘാതം ദുരന്തത്തിനടിമപ്പെടുന്ന 80% പേരിലും ഉണ്ടാകും എന്നാണ് പഠനങ്ങൾ സൂചിപ്പിക്കുന്നത്. ഇത്തരം ആളുകൾക്ക് സങ്കീർണ്ണത നിറഞ്ഞ ചികിത്സകളെക്കാൾ പിന്തുണയും ആശ്വാസവും നൽകി മനസ്സിന് ബലമുണ്ടാക്കി ഇവയെ പരിഹരിക്കാൻ സജ്ജരാക്കുകയാണ് പ്രഥമമായി ചെയ്യേണ്ടത്.

ലോകമെമ്പാടും ദുരന്തമുണ്ടാകുന്ന ഓരോ പ്രദേശത്തും ഏറെ പ്രാധാന്യം കൊടുത്താണ് ഇത്തരം പ്രവർത്തനങ്ങൾ നടത്തിപ്പോരുന്നത്. സിക്സ് ആർ എന്നതാണ് ഇത്തരം പ്രവർത്തനങ്ങളുടെ അടിസ്ഥാനമായി കണക്കാക്കുന്നത്. ഇംഗ്ലീഷ് അക്ഷരമാലയിലെ ആർ എന്ന അക്ഷരത്തിൽ ആരംഭിക്കുന്ന ആറിനം പ്രവർത്തനങ്ങളാണ് സിക്സ് ആറിന്റെ അടിസ്ഥാനം. ഒന്നാമത് റെഡിനെസ് , ഗവൺമെന്റും വികസന ഏജൻസികളും മറ്റും ഏത് പ്രതികൂല സാഹചര്യത്തെയും നേരിടുന്നതിന് നല്ലകാലത്തു തന്നെ തയ്യാറിയിരിക്കുന്നതിനെയാണ് റെഡിനെസ് സൂചിപ്പിക്കുന്നത്. രണ്ടാമത്തേത് റെസ്പോൺസ് അഥവാ ഒരു ദുരന്തമുണ്ടാകുമ്പോൾ തൽക്ഷണമെത്തിക്കുന്ന മാനസിക ദുരിതാശ്വാസം. മൂന്നാമത്തേത് റിലീഫ് അഥവാ ഇടതടവില്ലാത്ത സമാശ്വാസ പ്രവർത്തനങ്ങൾ. അടുത്തത് റീഹാബിലിറ്റേഷൻ അഥവാ ദീർഘകാലാടിസ്ഥാനത്തിലുള്ള മാനസികാശ്വാസ പ്രവർത്തനങ്ങൾ. ഇതിന്റെ ഭാഗമായിത്തന്നെ വരുന്ന അഞ്ചാമത്തെ തലമാണ് റിക്കവറി അഥവാ ദുരന്തപൂർവാവസ്ഥയിലേക്ക് ഇരകളെ എത്രയും

വേഗം എത്തിക്കുന്നതിനുള്ള കർമപദ്ധതി. അവസാനത്തേത് റെസിലിയൻസ് അഥവാ ഏതു പ്രതികൂലാവസ്ഥയിലും ഇള കാത്ത മാനസികസ്ഥിതി ഇരകൾക്കു പകർന്നു കൊടുക്കുന്ന തിനുള്ള പ്രവർത്തനം. കേരളത്തിലെ സാഹചര്യത്തിൽ അഞ്ചും ആറും ഘടകങ്ങളിലൂന്നിയുള്ള പ്രവർത്തനങ്ങളാണ് ഇപ്പോൾ അടിയന്തരമായി വേണ്ടത്.

ലോകത്തെവിടെ ദുരന്തങ്ങളുണ്ടായാലും പൊതുസമൂഹത്തി ന്റെയും ഗവൺമെന്റിന്റെയും പ്രവർത്തനം ഒരേ നിശ്ചിത മാതൃകയിൽ തന്നെയാണ് സംഭവിക്കുന്നത്. ഒന്നാമത്തേത് ധീര തയുടെ ഘട്ടമാണ്. ദുരന്തത്തിന് ഇരയാകാത്തവർ സർവവും പണയം വച്ച് തങ്ങളുടെ ഉദാരമനസും ധീരതയും വെളിവാക്കി യുള്ള പ്രവർത്തനങ്ങൾക്ക് മുന്നിട്ടിറങ്ങുന്നു. സന്നദ്ധ സംഘട നകളും മത്സ്യത്തൊഴിലാളികളും ആയിരക്കണക്കിനു വ്യക്തി കളുമൊക്കെ കേരളത്തിൽ ഈ ഘട്ടത്തിൽ തങ്ങളുടെ ശേഷി മുഴുവൻ പ്രകടമാക്കുകയും ചെയ്തു. ഇരകളെ രക്ഷപെടുത്തൽ, സുരക്ഷിത സ്ഥലങ്ങളിൽ എത്തിക്കൽ, അവർക്ക് ഭക്ഷണപ്പൊ തികൾ നൽകൽ തുടങ്ങിയവയൊക്കെ എത്ര കാര്യക്ഷമമായി ചെയ്യാമെന്ന് നാം കണ്ടു കഴിഞ്ഞു. ഒരു ദിവസം മുതൽ ഒന്നു



രണ്ടാഴ്ച വരെ ഈ പ്രവർത്തനങ്ങൾ കാര്യക്ഷമമായി നടക്കും. അടുത്തത് മധുവിധു കാലമാണ് (തെറ്റിദ്ധരിക്കരുത്-ഇരകളല്ലാ ത്തവർ ആഘോഷപൂർവം കൈകാര്യം ചെയ്യുന്നത് എന്ന അർഥ ത്തിൽ ഉപയോഗിച്ചിരിക്കുന്നു.) ഈ ഘട്ടത്തിൽ ദുരിതാശ്വാസ പ്രവർത്തനങ്ങൾ ആഘോഷം പോലെയാകുന്നു. വൻതോതി ലുള്ള ദുരിതാശ്വാസ ക്യാമ്പുകൾ, അവിടെ മാധ്യമപ്രവർത്തക രുടെ തള്ളിക്കയറ്റം, സൗജന്യ മെഡിക്കൽ ക്യാമ്പുകൾ, സൗജന്യ റേഷൻ, അണപൊട്ടിയൊഴുകുന്ന അനുതാപ തരം ഗം, വിഐപികളുടെ ബാഹുല്യം തുടങ്ങിയവ ഒരു മാസം വരെ നീളുന്ന ഈ ഘട്ടത്തെ സജീവമാക്കുന്നു.

അടുത്തത് മോഹമുക്തിയുടെ കാലമാണ്. ദുരിതാശ്വാസം മെല്ലെ നിലയ്ക്കുന്നു. വിഐപികൾ വേറെ വഴിക്കും രാഷ്ട്രീയ ചർച്ചകൾക്കുമായി പോകുന്നു, മാധ്യമങ്ങൾ ജനശ്രദ്ധ പിടിച്ചു പറ്റുന്ന പുതിയ വിഷയങ്ങൾക്കു പിന്നാലെയാകുന്നു, ദുരിതാ ശ്വാസ പ്രവർത്തകരും സന്നദ്ധ സംഘടനകളും മന്ദഗതിയി ലാകുന്നു. കേരളം ഇപ്പോൾ ഇരകളെ സംബന്ധിച്ചിടത്തോളം രക്ഷയെത്തുമെന്ന മോഹത്തിന്റെയും അല്ലാത്തവരെ സംബ ന്ധിച്ചിടത്തോളം എന്തൊക്കെയോ വലിയ കാര്യങ്ങൾ ചെയ്തുവെന്ന തൃപ്തിയുടെയും അന്ത്യഘട്ടമാണ്. ദുരന്താന ന്തര ജീവിതത്തിനു നേരെ പകപ്പോടെ നോക്കിയിരിക്കാൻ മാത്രമാണ് ഇരകൾക്കാവുന്നത്. അടുത്തത് പുനസ്ഥാപന ത്തിന്റെ ഘട്ടമാണ്. പൂർണതോതിലുള്ള നഷ്ടപരിഹാരം എന്നും അകലെത്തന്നെയായിരിക്കുമെന്ന് ഇരകൾക്കു ബോധ്യ മാകുന്നു, ചുവപ്പുനാട അഴിക്കാൻ നടക്കുന്നതിനെക്കാൾ മെച്ചം സ്വന്തം നിലയിൽ പരിഹാരങ്ങൾ കണ്ടെത്തുന്നതാണെന്ന വർക്ക് ബോധ്യമാകുന്നു, അനീതിയുടെയും അഴിമതിയുടെയും കഥകൾ പുറത്തിറങ്ങുന്നു. മാനസികമായ മരവിപ്പു മാത്രം ഇര കൾക്കു ബാക്കിയാകുന്നു, മെല്ലെയാണെങ്കിലും അവർ അതിൽ നിന്നു പിടിച്ചു കയറാൻ ആരംഭിക്കുന്നു. മൂന്നു മാസം മുതൽ മൂന്നു വർഷം വരെയുള്ള കാലം കൊണ്ട് സമൂഹം അതിന്റെ പഴയ ക്രമങ്ങളിലേക്കു തിരികെയെത്തുന്നു. ഇതിനിടയിൽ മറ്റെ ന്തിൽ മുടക്കമുണ്ടായാലും മുടക്കമുണ്ടായി കൂടരുതാത്തത് പ്രള യബാധിതരുടെ മാനസികാരോഗ്യം തകരാതെ നോക്കുന്നതി ലായിരിക്കണം.

സമൂഹത്തിന്റെ പ്രതികരണം തണുപ്പനാകുമ്പോൾ ഇരക ളായ വ്യക്തികളുടെ പ്രതികരണവും മറ്റൊരു രീതിയിലായി രിക്കും സംഭവിക്കുക. ഒന്നാമത്തേത് നഷ്ടബോധമാണ്. ചില രിൽ ഇതു കുറ്റബോധം പോലുമാകാം-പുഴയുടെ തീരത്ത് വീടു വച്ചില്ലായിരുന്നെങ്കിൽ ഇങ്ങനെ വരില്ലായിരുന്നല്ലോ എന്ന വിചാരം ഇപ്പോൾ തന്നെ പലരും പങ്കുവയ്ക്കുന്നുണ്ട്. രണ്ടാമ ത്തേത് വികാരത്തള്ളിച്ചയിൽ പിടിച്ചു നിൽക്കാൻ സാധിക്കു മോയെന്ന ആശങ്കയും ചിലരിലെങ്കിലും കടുത്ത ഭീതിയുമാ ണ്. മൂന്നാമത്തേത് ഇതിന്റെ തുടർച്ചയാണ്. ചിലരിലെങ്കിലും മാനസിക തകർച്ചയും മാനസിക രോഗവുമായി ഇത്തരം ഭീതി വഴിമാറുന്നു. വേറെ ചിലരാകട്ടെ രോഗികളാകുന്നില്ല, പക്ഷേ, മദ്യത്തിലും മയക്കുമരുന്നിലും അഭയം തേടി എല്ലാം മറക്കാ നുള്ള ശ്രമം ആരംഭിക്കുന്നു. ഏറ്റവും കടുത്ത നിരാശാബോധ ത്തിൽ വേറെ ചിലർ ആത്മഹത്യയിൽ അഭയം തേടുകയോ അതിനുള്ള സാധ്യതയെപ്പറ്റി ചിന്തിക്കുകയോ ചെയ്യുന്നു.

അങ്ങനെ അവരുടെ മാനസികാരോഗ്യം വീണ്ടെടുക്കുന്നതി ലേക്ക് ആദ്യ ചുവടു വയ്ക്കുന്നതിനാകും. നല്ല കേൾവിക്കാ രൻ എന്നാൽ മൂന്നു ഗുണങ്ങൾക്കാണ് പ്രാധാന്യം നൽകേണ്ട ത്-ക്ഷമയോടെ കേൾക്കുക, അനുകമ്പയോടെ കേൾക്കുക, ശ്രദ്ധയോടെ കേൾക്കുക. അവരെക്കൊണ്ടു പരമാവധി ഉള്ളു തുറപ്പിക്കാൻ ഇത്തരം കേൾവിക്കാർക്കു മാത്രമേ സാധിക്കൂ എന്നറിയുക.

ഉപദേശങ്ങളും സഹായ വാഗ്ദാനങ്ങളുമായിരിക്കില്ല പല പ്പോഴും ഇരകൾ പ്രതീക്ഷിക്കുക. ഉപദേശികൾക്കു ക്ഷാമമി ല്ലാത്ത സമൂഹത്തിൽ ഉപദേശങ്ങളിലൂടെ അവരെ കൂടുതൽ ബോധവൽക്കരിക്കാൻ ആരും ശ്രമിക്കേണ്ടതില്ല. തന്റെ മുന്നിൽ വന്നെത്തിയ സന്നദ്ധ പ്രവർത്തകനിൽ നിന്ന് സഹായവാഗ്ദാ നങ്ങൾ പ്രതീക്ഷിക്കുന്നതിൽ അർഥമില്ലെന്നും അവർക്കറിയാം. എന്നാൽ ആർദ്രത എന്നത് സമീപന രീതികളെ തന്നെ മാറ്റിമ റിക്കാൻ തക്ക ശക്തിയുള്ള സിദ്ധിയാണെന്നതിൽ തർക്കമില്ല. മാനസിക സമാശ്വാസ പരിചരണത്തിനാണ് താനെത്തിയിരി ക്കുന്നതെന്ന അവബോധം സദാ ഉള്ളിലുണ്ടായിരിക്കണം. അപ്പോൾ ആരോടും ആർദ്രമായി ഇടപെടുന്നതിനു സാധിക്കും.

പലപ്പോഴും ദുരന്തത്തിന്റെ ഇരകൾ വികാര വിക്ഷോഭങ്ങ ളിലേക്ക് വീണു പോകുന്നത് ആർക്കും തടയാനാവില്ല. അവർ കരഞ്ഞേക്കാം. ഒരിക്കലും കരയരുതെന്ന് പറയരുത്. കരയാൻ അനുവദിക്കുക. കരഞ്ഞ് അവർ തണുക്കട്ടെ എന്നതായിരി

ക്കണം സമീപനം. ഒരാളുടെയടുത്ത് ലജ്ജയില്ലാതെ കരയാൻ അവർക്കു സാധിക്കുമെങ്കിൽ ആ കരച്ചിലായിരിക്കും അവർക്ക് മാനസികാരോഗ്യം വീണ്ടെടുക്കുന്നതിന് ഔഷധമായി മാറുന്നതെന്നു തീർച്ച. ഇതിനിടയിൽ അവരിലുള്ള ശക്തിവിശേഷങ്ങളെയും വീണ്ടെടുക്കൽ സാധ്യതകളെയും കുറിച്ച് അഭിനന്ദനത്തോടെ സൂചിപ്പിക്കുന്നതിനും മറക്കരുത്. ചെറുകാര്യങ്ങൾ സംബന്ധിച്ചു പോലും അവരെ അഭിനന്ദിക്കാൻ ഒരവസരം കിട്ടിയാൽ പാഴാക്കരുത്.

മനസ്സിന് ശാന്തി ലഭിക്കാൻ ഓരോ വ്യക്തിയും താൽപര്യം പ്രകടിപ്പിക്കുന്ന എന്തെങ്കിലുമൊക്കെ കാര്യങ്ങളുണ്ടായിരിക്കും. സംസാരത്തിനിടയിൽ ഇത്തരം കാര്യങ്ങൾക്കായി വിവേകപൂർവം കാത്തിരിക്കുക. ചിലർക്ക് പ്രാർഥനയായിരിക്കും ശക്തി പകരുക, വേറെ ചിലർക്ക് വ്യായാമമോ യോഗയോ ആയിരിക്കും യുക്തമെന്നു തോന്നുക. ധ്യാനത്തിനും ധാരാളം അനുകൂലമായ വശങ്ങളുണ്ട്. അവർക്ക് തൃപ്തികരമായത് ഇതിലേതു മേഖലയാണെന്നു സൂചനകളിലൂടെ മനസ്സിലായാൽ അതിലേക്ക് മെല്ലെ അവരുടെ മനസ്സിനെ പിടിച്ചുകൊണ്ടുപോകുന്നതിനു സാധിക്കുമെന്നുറപ്പ്. ഇതിനൊപ്പം അവർ ഒരിക്കലും ഒറ്റയ്ക്കല്ലെന്ന കാര്യം ഊന്നിപ്പറയുക. ഗവൺമെന്റിന്റെയോ സാമൂഹ്യ സ്ഥാപനങ്ങളുടെയോ സഹായവും സമൂഹത്തിന്റെ പിന്തുണയും മനസ്സിലാക്കുന്നതിനുള്ള സൂചനകൾ ഇടയ്ക്കിടെ നൽകുന്നതും നല്ലതാണ്.

ഒരിടത്ത് ചടഞ്ഞിരിക്കുന്നതായി കാണുന്നവർ പ്രത്യേക ശ്രദ്ധയും പരിചരണവും അർഹിക്കുന്നവരാണ്. അക്കൂട്ടരാണ് വിഷാദരോഗത്തിന്റെ വിളുമ്പിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നവർ. ആരുടെയെങ്കിലും ഒരു കൈത്താങ്ങ് കിട്ടുന്നില്ലെങ്കിൽ അവരുടെ മാനസികാരോഗ്യം അപകടത്തിലാണെന്നറിയുക. വ്യായാമം, കളികൾ, ബന്ധുവീടുകളിലുള്ള സന്ദർശനം തുടങ്ങി അവരിൽ സ്നേഹപൂർണമായ പ്രേരണ ചെലുത്താൻ സാധിക്കുന്ന കാര്യങ്ങൾ അനവധിയാണ്. നടപ്പാകാത്ത വാഗ്ദാനങ്ങൾ നൽകാതെ യാഥാർഥ്യങ്ങളെ അംഗീകരിക്കാൻ അവരെ പ്രേരിപ്പിക്കുന്നതിലാണ് ശ്രദ്ധിക്കേണ്ടത്. നിഷേധാത്മക ചിന്തകളെ അകറ്റി നിർത്തുന്നതിനൊപ്പം നേരത്തെയായിരുന്നിടത്തേക്ക് തിരികെയെത്താനുള്ള ശേഷി അവർക്കിനിയുമുണ്ടെന്നു ബോധ്യപ്പെടുത്തിക്കൊടുക്കുക. മറ്റൊരു രീതിയിൽ പറഞ്ഞാൽ ഇനിയുമൊരങ്കത്തിനു ബാല്യമുള്ളവരാണെന്ന് ഓരോ ഇരയോടും തറപ്പിച്ചു തന്നെ പറയുക.

പതിവു ദിനചര്യകളാണ് ഓരോ വ്യക്തിയിലും പോസിറ്റിവ് ആയ ചിന്തകൾ നിറയ്ക്കുന്നത്. രാവിലെ എഴുന്നേറ്റുകൊണ്ടിരുന്നയാൾ രാവിലെ തന്നെ എഴുന്നേൽക്കണമെന്ന്, പ്രഭാത നടത്തത്തിനു പോയിരുന്നവർ തുടർന്നും പ്രഭാത നടത്തത്തിനു പോകണമെന്ന്, രണ്ടു പത്രം ദിവസേന വായിച്ചുകൊണ്ടിരുന്നവർ ചുരുങ്ങിയത് ഒരു പത്രമെങ്കിലും അരിച്ചു പെറുക്കി വായിക്കണമെന്നൊക്കെ നിർദേശിക്കുക. അവർക്കറിയാവുന്ന വ്യക്തികളുടെ കാര്യം ഉദാഹരണമായെടുത്ത് ഇക്കാര്യങ്ങൾ വ്യക്തമാക്കിക്കൊടുക്കുക.

നിസ്സഹായതയിൽ നിന്നും ഉൾക്കരുത്തിലേക്കുള്ള ഈ പ്രയാണം സുഗമമാക്കുന്നതിന് നമ്മാലാവതു ചെയ്യാൻ സമൂഹവും സഭയും സന്നദ്ധ സംഘടനകളും സുമനസ്സുകളും അണിചേരണം.





ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ 1930–ൽ നടന്ന മലങ്കര പുനരൈക്യ പ്രസ്ഥാനം 88 വർഷങ്ങൾ പിന്നിടുന്നു

ഫലം കണ്ട സത്യാന്വേഷണം

മലങ്കരയിലെ സഭയ്ക്ക് ശാശ്വത സമാധാനത്തിന്റെ കേദാരമായ പുനരൈക്യം

88 വർഷങ്ങൾ... ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ശക്തമായ കൂട്ടായ്മകൾ

ഭാരതത്തിലുടനീളം സജീവമായ മിഷൻ പ്രവർത്തനങ്ങൾ

കേരള സഭയിലെ സജീവ സാന്നിധ്യം

ദൈവം തൊട്ടനുഗ്രഹിച്ച സഭാ മുന്നേറ്റം

മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ 88–ാം വാർഷിക ആഘോഷങ്ങൾ ഈ വർഷം ഇടവകകൾ കേന്ദ്രീകരിച്ച്

പ്രളയ ദുരിതം കാരണം മൂവാറ്റുപുഴയിൽ നടത്താൻ നിശ്ചയിച്ചിരുന്ന ആഘോഷങ്ങൾ വേണ്ടെന്നു വച്ചു

# ദൈവീകമായ പുനരൈക്യമേ, സമാധാനത്തോടെ വരിക!



**യൂഹാനോൻ മാർ തെയഡോഷ്യസ്**
മൂവാറ്റുപുഴ ഭദ്രാസനത്തിന്റെ കോ-അഡ്ജത്തോർ ബിഷപ്പ്
കൂരിയ ബിഷപ്പ് & യൂറോപ്പ്, ഓഷ്യാനയുടെ
അപ്പസ്തോലിക വിസിറ്റേറ്റർ

**ആമുഖം**

മലങ്കര സുറിയാനി കത്തോലിക്കാ സഭ സെപ്തംബർ 20, 2018-ന് 88-ാം പുനരൈക്യ വാർഷികത്തിലേക്ക് പ്രവേശിക്കുകയാണല്ലോ. മാല്യംങ്കരയുടെ മണ്ണിൽ സഭൈക്യകാഹളത്തിന് പുതുചരിത്രമെഴുതിയ ആ മഹാസംഭവം പുതിയ ദിശാബോധങ്ങളിലേക്കുള്ള ഒരു കാൽവയ്പായിരുന്നു. ഓരോ വാർഷികം പിന്നിടുമ്പോഴും, പുനരൈക്യസഹാസംഭവത്തിലെ ദൈവീകതയും നിയോഗശുദ്ധിയും കൂടുതൽ കൂടുതൽ വ്യക്തമായികൊണ്ടിരിക്കുകയാണ്. സത്യമാർഗം തേടിയ ഒരു ജനത്തിന് സംലഭ്യമായ വലിയ ദൈവപരിപാലനയുടെ ചരിത്രം, ഒരേ സമയം, പ്രോജ്വലമായ സാക്ഷ്യവും മാർഗദീപവുമാകുന്നു. ചാരത്തിനുമുമ്പ് എരിഞ്ഞടങ്ങിയ തീക്കനലുകളായ പുണ്യപിതാക്കന്മാരുടെ സംശുദ്ധിയും, സഭാസ്നേഹവും കാലത്തിന്റെ വെളിപാടുകളായി മാറുന്ന സ്ഥിതിവിശേഷം. ആകമാന മലങ്കര സഭയിലെ കലുഷിതമായ ഇന്നത്തെ ചുറ്റുപാടിൽ പുതിയ നിയോഗങ്ങൾ ഏറ്റെടുക്കാനുള്ള ദൈവദത്തമായ ഒരു അവസരമായി 88-ാം പുനരൈക്യ വാർഷികം പരിണമിക്കട്ടെയെന്ന് ആശംസിക്കുന്നു.

## പുനരൈക്യം: സഭാചരിത്രത്തിലെ നാഴികകല്ല്

മലങ്കരയിലെ മാർത്തോമ്മാ ക്രിസ്ത്യാനികൾ പിൻതുടർന്നുപോന്ന പാരമ്പര്യങ്ങളേയും, വിശ്വാസസത്യങ്ങളെയും, അധികാരാവകാശങ്ങളെയും ചോദ്യം ചെയ്യുകയും, അതിൻമേലുള്ള കൈകടത്തലും പ്രത്യക്ഷാവസ്ഥയിൽ സംജാതമാക്കിയ 1599 ജൂൺ 20 മുതൽ 26 വരെ നടത്തപ്പെട്ട ഉദയംപേരൂർ സൂനഹദോസ്, ഒന്നായിരുന്ന മലങ്കര മാർത്തോമ്മാ ക്രിസ്ത്യാനികളെ ഭിന്നിപ്പിന്റെ ഭിന്നസ്വരങ്ങളിലേക്ക് വഴിതിരിച്ചുവിടാൻ കാരണമായി എന്നു വേണം കരുതാൻ. അടിച്ചമർത്തലുകൾ എല്ലായ്പോഴും പുതിയ സ്വരങ്ങൾക്കും സംഘാതാത്മകതയ്ക്കും വഴിമാറും എന്നത് ചരിത്രം തെളിയിക്കുന്ന വസ്തുതയാണ്. 4-ാം നൂറ്റാണ്ടുമുതൽ 17-ാം നൂറ്റാണ്ടുവരെയുള്ള അർക്കദിയാക്കോൻ ഭരണസമ്പ്രദായത്തെ പാടെ തച്ചുടക്കുന്ന രീതിയാണ് 1456-ൽ പോർട്ടുഗീസുകാർക്ക് ലഭ്യമായ പാദ്രുവാദോ സമ്പ്രദായം. അതിന്റെ ഉച്ചസ്ഥായിയിലാണ് ഉദയംപേരൂർ സൂനഹദോസ് വിളിച്ചുകൂട്ടുന്നതും മലങ്കരയിലെ വിശ്വാസപ്രഘോഷണമേഖലയിൽ അസ്വസ്ഥതകൾ ഉടലെടുക്കുന്നതും. ആ അസ്വസ്ഥതകളുടെ പൂർത്തീകരണമായിരുന്നു 1653-ൽ മട്ടാഞ്ചേരി പള്ളിയുടെ മുമ്പിൽ ഉണ്ടായിരുന്ന കൽകുരിശിൽ കയറുകെട്ടിയുള്ള ചരിത്ര പ്രസിദ്ധമായ 'കൂനൻ കുരിശുസത്യം.' സത്യത്തിൽ ഇത് പാശ്ചാത്യവത്കരണം അടിച്ചേല്പിച്ചതിന് എതിരെയുള്ള സമരപ്രഖ്യാപനമായിരുന്നു. വിദേശമിഷനറിമാരുടെ അതിരുകടന്ന പാശ്ചാത്യ മിഷൻ പ്രവർത്ത

നങ്ങളിൽ നിന്നുള്ള തദ്ദേശിയ ക്രൈസ്തവ സമൂഹത്തിന്റെ സ്വാതന്ത്ര്യപ്രഖ്യാപനം. പക്ഷെ, കാലക്രമത്തിൽ റോമിനും റോമിലെ മാർപാപ്പായ്ക്കും (റിശ് പാത്രിയാർക്കീസ്) എതിരായുള്ള സമരപ്രഖ്യാപനമായി ചില തൽപരകക്ഷികൾ അതിനെ വ്യാഖ്യാനിച്ചപ്പോൾ അനുകൂലിക്കുന്നവരും, എതിർക്കുന്നവരുമായി മലങ്കരയിലെ മാർത്തോമ്മാ ക്രിസ്ത്യാനികൾ രണ്ടായി വിഭജിക്കപ്പെട്ടു. അങ്ങനെയാണ് പുത്തൻകൂർ, പഴയകൂർ വിഭാഗങ്ങൾ ഉടലെടുക്കുന്നത്. ചരിത്രത്തിന്റെ നേര് പരിശോധിച്ചാൽ മലങ്കരയിൽ പിന്നീടുണ്ടായിട്ടുള്ള പല വിഭജനങ്ങളുടെയും ഉത്ഭവം ഇതുപോലെയുള്ള ചില ചാണക്യതന്ത്രങ്ങളായിരുന്നു എന്നു സ്പഷ്ടം.

### ദൈവനടത്തിപ്പിന്റെ വഴികൾ

എന്നാൽ, പുത്തൻകൂർ വിഭജനം ശരിയായ നടപടിയായിരുന്നില്ല എന്ന് കാരണവസ്ഥാനിയർ അതിന്റെ ആദ്യനാളുകളിൽതന്നെ പറയാൻ തുടങ്ങിയപ്പോൾ 'ആ മുറിവിനെ' ഉണക്കാനുള്ള പ്രയത്നങ്ങളും സമാരംഭിച്ചു. പക്ഷെ പല കാരണങ്ങളാൽ തട്ടിമാറ്റപ്പെട്ട സാർവ്വത്രിക സഭാ കൂട്ടായ്മയിലേയ്ക്കുള്ള പുനഃപ്രവേശനം സാധ്യമാക്കാനുള്ള മഹാഭാഗ്യം എത്തിചേർന്നത് 1930 സെപ്റ്റംബർ 20-ാം തീയതി പുത്തൻകൂർ സമൂഹത്തിലെ പ്രബലനായ ബഥനി മെത്രാപ്പോലിത്താ മാർ ഈവാനിയോസ് പിതാവിലാണ്. സ്വസമുദായത്തിന്റെ ആഗ്രഹപ്രകാരം ഇപ്രകാരമുള്ളൊരു ഉദ്യമത്തിന് ഇറങ്ങി പുറപ്പെട്ട ആ ധിക്ഷണാശാലിയായ സത്യാമ്പേഷിക്ക് താല്ക്കാലികാശ്വാസത്തിന്റെ 'ബാലൻസു'കളിൽ കണ്ണുമൂടപ്പെട്ട സ്വസമുദായ നേതാക്കളോട് അതല്ല ശരിയെന്ന് പറഞ്ഞ് ആ സമുദായത്തിൽനിന്ന് പടിയിറങ്ങേണ്ടി വന്നു; 'ബാലൻസു'കളൊന്നും ഏറ്റുവാങ്ങാതെ നടന്ന ഒരു സത്യാമ്പേഷണ പുറപ്പാടാണ് 'പുനരൈക്യം.' ഒന്നുമില്ലാതെ ഇറങ്ങി പുറപ്പെട്ട ആ തീരുമാനംതന്നെ 'ശരി'യെന്ന് വാത്സല്യനിധിയായ ആ പിതാവ് നട്ടുവളർത്തിയ മലങ്കര സുറിയാനി കത്തോലിക്കാ സഭ 88-ാം പുനരൈക്യ വാർഷികം ആഘോഷിക്കുമ്പോൾ 'ലോകം' തന്നെ ഉറക്കെ പറയുന്നു. ആ പിൻതുടർച്ച ഇന്ന് ആഗോള സഭയിൽ കർദിനാൾപദവി അലങ്കരിക്കുന്ന മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവയിൽ എത്തിനിൽക്കുമ്പോൾ അഭൂതപൂർവ്വമായ ദൈവനടത്തിപ്പിന്റെ നാൾവഴികളാണ് മുന്നിൽ തെളിയുക. ഒരു മേജർ അതിരൂപതയും, ഒരു അതിരൂപതയും, 8 രൂപതകളും, ഒരു എക്സാർക്കേറ്റും, 15 പിതാക്കൻമാരും, ആയിരത്തിലധികം വൈദികരും, രണ്ടായിരത്തിനു മുകളിൽ സന്യാസിനികളും, 1196 ഇടവക മിഷൻകേന്ദ്രങ്ങളും, അഞ്ചു ലക്ഷത്തിനടുത്തുള്ള ദൈവജനവും, 300-ലധികം വൈദിക സന്യാസ പരിശീലകരുമായി ലോകം മുഴുവൻ ഈ സഭ വ്യാപിച്ചിരിക്കുന്നു. അനവധി വിദ്യാഭ്യാസ സ്ഥാപനങ്ങളും ആതുരസേവനരംഗങ്ങളും, കാരുണ്യപ്രവർത്തനമേഖലകളും കൈമുതലായുള്ള മലങ്കര സുറിയാനി കത്തോലിക്കാസഭ ഭാരതസഭാ ചരിത്രത്തിൽ അവിഭാജ്യഘടകമായി ഇതിനോടകം മാറി കഴിഞ്ഞിരിക്കുന്നു.

### ത്രിത്വൈകസ്ഥിതമായ പുനരൈക്യം

ത്രിയേക കൂട്ടായ്മയുടെ ആത്മാവാണ് ഐക്യം. പിതാവും, പുത്രനും, പരിശുദ്ധാത്മാവും തമ്മിലുള്ള അഭേദ്യമായ ബന്ധത്തിന്റെ പേരാണ് ത്രിത്വം. ഒന്നായിരിക്കുകയെന്നത് ദൈവിക ഭാവവും സ്വഭാവവുമാണ്. എവിടെ അനൈക്യമുണ്ടോ അവിടെ ദൈവസാന്നിദ്ധ്യം ഇല്ല എന്ന് ചുരുക്കം. അനൈക്യത്തിന്റെ ഉറവിടം പിശാചും. ഈ ദൈവികസത്യത്തെ മുൻനിർത്തിയാണ് മാർ ഈവാനിയോസ് തിരുമേനി സ്ഥാനമാനങ്ങളും കനത്ത ശമ്പളവുമൊക്കെ തൃണവൽഗണിച്ച് പുനരൈക്യത്തിന്റെ പാത പുൽകിയത്. കൂനൻകുരിശിൽ തുടങ്ങിവച്ച അനൈക്യത്തിന്റെ കറുത്തപാട് പുനരൈക്യത്തിലൂടെ ആ പുണ്യപിതാവ് സുഖപ്പെടുത്തി, മാതൃസഭയുമായി അനുരഞ്ജനപ്പെട്ടു. അങ്ങനെ, കാതോലികവും, ശ്ലൈഹികവും, ഏകവും വിശുദ്ധവുമായ സഭയുടെ മടിത്തട്ടിൽ, ത്രിയേക കൂട്ടായ്മയുടെ ചൈതന്യത്തിൽ, ആഗോള കത്തോലിക്കാസഭയിൽ മലങ്കര സുറിയാനി കത്തോലിക്കാസഭ സ്വയം ഭരണാവകാശമുള്ള ഒരു സഭയായി വളരാനുള്ള ദൈവികമായ അടിത്തറയായി പുനരൈക്യം പരിണമിച്ചു. ഈ ഐക്യത്തിന്റെ മാർഗത്തിനെതിരെ പുറംതിരിഞ്ഞ സഭാസമൂഹങ്ങളിൽ ഇന്നും അശാന്തിയുടെ നെരിപ്പോട് കത്തിയെരിയുന്നു. ഒരു തിരിച്ചുവരവിന് പ്രാർത്ഥനയോടെ ഇനിയും തുനിയാത്തപക്ഷം, അത് ത്രിത്വൈക കൂട്ടായ്മയുടെ നിഷേധമായി മാറുമെന്നുള്ളത് തിരിച്ചറിവാകണം. താൽക്കാലിക കച്ചിതുരുമ്പുകളിൽ തുരുത്ത് കണ്ടെത്തുക തീർത്തും മൗഢ്യവും ആത്മഹത്യാപരവുംതന്നെ.

മുറിവുകൾ മനുഷ്യജീവിതത്തിൽ സഹജംതന്നെ. പക്ഷെ, അത് ഉണക്കാനുള്ള തീവ്രപരിശ്രമങ്ങൾ ജീവിതത്തിന് ശരിയായ ദിശാബോധം പകരും. മാർ ഈവാനിയോസ് തിരുമേനി അവിഭക്ത മലങ്കര സഭയിലുണ്ടായ മുറിവുണക്കാൻ ദൈവത്താൽ അയയ്ക്കപ്പെട്ട ശ്രേഷ്ഠവൈദ്യനായിരുന്നു. വിഭജനത്തിന്റെ വിള്ളലിൽ സഭകൾക്കുള്ളിൽ ജീർണത ബാധിച്ചപ്പോൾ, ധീരതയോടെ ആ മുറിവിന് ദൈവികമായയോജിപ്പിന്റെ ഔഷധം പകരാൻ വന്ദ്യപിതാവിന്സാധിച്ചു. പുനരൈക്യമാകുന്ന ദൈവികഔഷധംകൊണ്ട് സഭാഗാത്രത്തിലുണ്ടായ മുറിവിനെ ഉണക്കാൻ തിരുമേനിക്കു കഴിഞ്ഞു. എന്നാൽ, ഇനിയും ഉണങ്ങാത്ത മുറിവുകൾ മലങ്കര സഭാഗാത്രത്തിൽ നൊമ്പര കാഴ്ചകളായി നിലകൊള്ളുന്നു. സ്വർഗത്തിന്റെ ഒരു ഇടപെടൽ ഉണ്ടാകുവാൻ പ്രാർത്ഥനയോടെ കാത്തിരിക്കുന്ന, മുറിപ്പാടിന്റെ ദുഃഖംപേറുന്ന അനേകദൈവമക്കൾ മലങ്കരയിൽ ഉണ്ടെന്നുള്ളതും യാഥാർത്ഥ്യംതന്നെ.

### സന്യാസാധിഷ്ഠിതമായ പുനരൈക്യം

"ആത്മാവിൽ ദരിദ്രർ ഭാഗ്യവാന്മാർ എന്തെന്നാൽ സ്വർഗരാജ്യം അവരുടേതാകുന്നു" (മത്താ 5:3). സന്യാസത്തിന്റെ സംത്യാഗത്തെ സന്തോഷത്തോടെ സ്വീകരിച്ച ആബോ ഗീവർഗീസിന് അഷ്ടസൗഭാഗ്യങ്ങളിലെ ഈ കർതൃവചനം ഹൃദയകാരിയായിരുന്നു. അതുകൊണ്ടുതന്നെയാണ് വെറും കൈയ്യോടെ മുണ്ടൻമലയിലെ പർണാശ്രമവും, വസ്തുക്കളും വിട്ടെറിഞ്ഞ്, വള്ളം കയറി, അനന്തപുരിയിൽ ഒരു വാടകക്കാരനായി താമസം തുടങ്ങിയത്. "അപഹരിച്ചവൻ" എന്ന അപരനാമം അറിഞ്ഞോ അറിയാതെയോ ആരെങ്കിലും ആ പുണ്യപിതാവിന്റെമേൽ ആരോപിക്കുമെങ്കിൽ അവർക്ക് ആ സന്യാസവര്യന്റെ ആത്മീകതയോ വ്യക്തിപ്രാഭവമോ തിരിച്ചറിയാൻ കഴിവില്ലാത്തവരാണെന്നുള്ളതിന് രണ്ടുപക്ഷമില്ല. പുനരൈക്യത്തിനുശേഷം അദ്ദേഹം അനുഭവിച്ച പട്ടിണിക്കും, ഭീഷണിക്കും, വാടകവീടുമാറ്റങ്ങൾക്കും, സഹയാത്രികരുടെ യാതനകൾക്കും ചരിത്രംതന്നെ സാക്ഷി. ദാരിദ്ര്യവ്രതം" തിരുമേനി സ്വയം ഏറ്റെടുത്ത ജീവിത അവസ്ഥയായിരുന്നു. മറിച്ച്, ആരും അദ്ദേഹത്തെ അടിച്ചേല്പിച്ച ഒരു ശിക്ഷയായിരുന്നില്ല അത്. അതുകൊണ്ടുതന്നെ അതിന്റെ മാറ്റ് പതിന്മടങ്ങായി. സ്വർഗരാജ്യത്തിന്റെ അവകാശം അദ്ദേഹവും, താനുൾപ്പെട്ട



സഭയ്ക്കും അതുവഴി സംജാതമായി. "കേവലം ഈയൽ പോലെയുള്ളവരായ ആശ്രമസ്ഥരെകൊണ്ടു യാതൊന്നും സ്വയമേവ സാദ്ധ്യമല്ലല്ലോ. എല്ലാറ്റിന്റെയും അടിസ്ഥാനം ദൈവകരുണ തന്നെ" (ഗിരിദീപം 12, പേജ് 149)

## മനുഷ്യബന്ധിതമായ പുനരൈക്യം

മാർ ഈവാനിയോസ് പിതാവിന്റെ മലയിറക്കം മനുഷ്യരിലേക്കുള്ള വളർച്ചയായിരുന്നു. മലയ്ക്കുള്ളിലെ ഗുഹാന്തർഭാഗത്ത് പാർക്കുന്ന ഏകാന്തതയുടെ ഒരു സന്യാസദർശനമായിരുന്നില്ല അദ്ദേഹത്തിന്റേത്; മറിച്ച്, "ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കാം" എന്ന സുവിശേഷവചനത്തിന്റെ അനുധാവനമായിരുന്നു അത്. ഭാരതത്തിൽ മുഴുവൻ കർത്താവിന്റെ സുവിശേഷത്തിന്റെ പരിമളമെത്തിക്കാൻ ആ സുവിശേഷ സ്നേഹി അത്യധികം ആഗ്രഹിച്ചു. അതിനായി രാപകൽ പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്തു. "ക്രൈസ്തവസഭയുടെ സർവപ്രധാനമായ ചുമതല സുവിശേഷപ്രചരണമത്രെ. രക്ഷകനായ മിശിഹാതമ്പുരാനെ ഏവർക്കും കാണിച്ചുകൊടുക്കുക എന്നുള്ളതാണ് അതിന്റെ മുദ്രാവാക്യം.... എന്തെല്ലാം ഉണ്ടായാലും ശരി സുവിശേഷപ്രചരണം ദൈവനാമം മഹത്വപ്പെടുന്നതിലേക്ക് അപരിഹാര്യമാണ്." (ഗിരിദീപം 3, പേജ് 56). ഫലമോ കാലാന്തരത്തിൽ, മലങ്കര സുറിയാനി കത്തോലിക്കാസഭ ഭാരതം മുഴുവനിലും അല്ല ലോകത്തിന്റെ നാനാഭാഗങ്ങളിലും വ്യാപിച്ചു. മലയാളക്കരയുടെ മാറിൽനിന്നും, ഒരു "ഗ്ലോബൽ" സഭയായി അവൾ വളർന്നു പന്തലിച്ചു. ഭാരതത്തിലെയും, ലോകത്തിലെയും വിവിധ സംസ്കാരങ്ങളിലുള്ളവർ, വിവിധ ഭാഷ സംസാരിക്കുന്നവർ ഈ സഭയുടെ മക്കളായി. ഒരു മിഷണറിയുടെ മലയിറക്കത്തിന്റെ മനോഹര ദൃശ്യമാണിത് കാട്ടിത്തരുന്നത്.

## ഉപസംഹാരം

വ്യക്ത്യാധിഷ്ഠിത അധികാര ഭാവങ്ങളിൽനിന്നും സത്യാനന്ദഭാവങ്ങളിലേക്ക് സമാധാനത്തോടെ കൈപിടിച്ചുയർത്തി മാല്യംകരയിൽ ക്രൈസ്തവസാക്ഷ്യത്തിന്റെ ഉത്തമഗോപുരങ്ങളായി വളരാനുള്ള ആഹ്വാനമായിരുന്നു മാർ ഈവാനിയോസ് എന്ന മലങ്കരയുടെ സൂര്യതേജസ് സഭാമക്കൾക്ക് നൽകിയ സാക്ഷ്യം. അതിന്റെ പൂർത്തീകരണത്തിനായി രാപകലില്ലാതെ അധ്വാനിച്ച ആ കർമ്മയോഗി അവസാനം ഏകനായി അതിനെ ആശ്ലേഷിച്ചപ്പോൾ ഒന്നു മാത്രമായിരുന്നു പ്രാർത്ഥന: "ആരൊക്കെ കൂടെയില്ലെങ്കിലും ദൈവമേ നീ മാത്രം കൂടെമതി". ഇന്നോളമുള്ള മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വളർച്ചയ്ക്ക് അടിസ്ഥാനവും ഇതുതന്നെയാണ്. നമ്മുടെ ഓരോ ആഘോഷാവസരങ്ങളും ഇതിന്റെ ഓർമ്മപ്പെടുത്തലുകളാണ്. അതുകൊണ്ട് സഭയോടും സമൂഹത്തോടുമുള്ള നമ്മുടെ പ്രതിബദ്ധതകളിൽനിന്ന് നമുക്ക് മുഖംതിരിച്ച് നിൽക്കാനാവില്ല. ക്രിസ്തുസാക്ഷ്യങ്ങളുടെ നൽകൂടാരങ്ങളായി നമുക്ക് വളരാം. ഒന്നായി കൈകോർത്ത് ആ ലക്ഷ്യസാക്ഷാത്കാരത്തിനായി അധ്വാനിക്കാം. ലോകത്തിന്റെ കൈയടികളെക്കാളുപരി ക്രിസ്തുവിന്റെ കൈപിടിച്ച് നമുക്ക് നടക്കാം.

ഐക്യത്തിന്റെ സംഗമവേദിയായി സഭകൾ രൂപപ്പെടേണ്ട കാലം അതിക്രമിച്ചുകഴിഞ്ഞു. ഐക്യത്തിലൂടെ മാത്രമേ ശാശ്വത സമാധാനമുണ്ടാവൂ എന്ന മാർ ഈവാനിയോസിന്റെ ജീവിതസാക്ഷ്യം ഈ അവസരത്തിൽ നമുക്കോർക്കാം. ഐക്യമാണ് ക്രിസ്തീയതയുടെ മുഖമുദ്രയെന്നും ക്രിസ്തുവിന്റെ ജീവിതം പിതാപുത്ര ഐക്യത്തിന്റെ സ്നേഹബന്ധമാണെന്നും തിരിച്ചറിയുമ്പോൾ കാലഹരണപ്പെടുന്ന അധികാരത്തിന്റെയും സമ്പത്തിന്റെയും അഭിനിവേശങ്ങൾക്ക് തെല്ലും അർത്ഥമില്ലെന്ന തിരിച്ചറിവിൽ വളരാൻ നമുക്ക് സാധിക്കൂ. ആ കാഴ്ചപ്പാട് നമ്മെയും ലോകത്തെയും നൂതന കാഴ്ചപ്പാടുകളിലേക്ക് നയിക്കാൻ സഹായകമാണെന്ന യാഥാർത്ഥ്യം നമുക്കേറ്റുവാങ്ങാം. അതിനുള്ള നവമായൊരു അവസരമായി 88-ാം പുനരൈക്യ നിമിത്തമാകട്ടെയെന്ന് നമുക്ക് പ്രാർത്ഥിക്കാം, പ്രത്യാശിക്കാം.

# മലങ്കര സുറിയാനി കത്തോലിക്കാസഭ പിന്നിട്ട വർഷങ്ങൾ



**ഫാ. ഡോ. ഐസക് പറപ്പള്ളിൽ**

പുനരൈക്യത്തിന്റെ 88 വർഷങ്ങൾ പൂർത്തിയാക്കുന്ന മലങ്കര സുറിയാനി കത്തോലിക്കാസഭ വളർച്ചയുടെ പാതയിലൂടെ ഇതിനോടകം ഏറെ മുന്നോട്ട് പോയിരിക്കുന്നു. ഒന്നുമില്ലായ്മയുടെ നടുവിലൂടെ കടന്നുപോയ ഈ സഭയുടെ വളർച്ച ദൈവത്തിന്റെ വലിയ പരിപാലനയും ശക്തമായ കരുതലും വെളിവാക്കുന്നു. ഒന്നായിരുന്ന സഭ 17-ാം നൂറ്റാണ്ടിലെ കൂനൻകുരിശ് സത്യത്തോടെ പഴയകൂറ്റുകാരെന്നും, പുതിയ കൂറ്റുകാരെന്നും രണ്ടായി പിരിഞ്ഞതോടെ, പുതിയ കൂറ്റുകാർ അന്ത്യോക്യൻ സഭയുമായി ഒരു പുതിയ കൂറ് സ്ഥാപിച്ച് സുറിയാനി പാരമ്പര്യത്തിലും ആചാരാനുഷ്ഠാനങ്ങളിലും ഉറച്ചു നിന്നെങ്കിലും, കത്തോലിക്കാബന്ധത്തിൽനിന്ന് വേർപെടുകയും, മൂന്ന് നൂറ്റാണ്ടുകൾക്ക് ശേഷം, 1930 സെപ്റ്റംബർ 20-ാം തീയതി, മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ 5 അംഗങ്ങൾ, കത്തോലിക്കാസഭയുമായി വീണ്ടും ഐക്യപ്പെട്ടതിന്റെ ശ്രേഷ്ഠവും മഹനീയവുമായ ഓർമ്മയാണ് സഭാമക്കൾ പുതുക്കുന്നത്.  മുമ്പോട്ടുള്ള യാത്രയ്ക്ക് ഒന്നും കരുതാതെ, ഉണ്ടായിരുന്നതെല്ലാം വിട്ടെറിഞ്ഞ്, മാർ ഈവാനിയോസ് തിരുമേനിയും കൂടെയുള്ള 4 അംഗസംഘവും പുറപ്പെടുമ്പോൾ, എല്ലാം ഇതോടുകൂടി അവസാനിക്കുമെന്ന് കരുതിയവരുടെ മുമ്പിൽ, ദൈവപരിപാലനയുടെയും കരുതലിന്റെയും, ശക്തിയും രഹസ്യവും എന്തായിരുന്നുവെന്ന് 88 വർഷങ്ങൾ പിന്നിടുമ്പോൾ വ്യക്തമാകുന്നു. 'ബലിക്കുള്ള കുഞ്ഞാട് എവിടെ' എന്ന ഇസഹാക്കിന്റെ ചോദ്യത്തിന് 'ദൈവം എല്ലാം കരുതിക്കൊള്ളും' എന്നു പറഞ്ഞ അബ്രഹാമിനെപ്പോലെ, മാർ ഈവാനിയോസ് പിതാവും ദൈവപരിപാലനയിൽ മാത്രം ആശ്രയിച്ച് ലക്ഷ്യം മുൻനിർത്തി തീർത്ഥാടനം ആരംഭിച്ചു. ദൈവം ആഗ്രഹിച്ചത് ദൈവംതന്നെ മാർ ഈവാനിയോസ് പിതാവിലൂടെ നടത്തി എന്നത് ചരിത്രസത്യം. ദൈവപരിപാലനയിൽ മാത്രം ആശ്രയിച്ച്, ദൈവഹിതത്തിന് പൂർണമായി സമർപ്പിച്ച്, ശൂന്യമായ കൈകളോടെ ഇറങ്ങിത്തിരിച്ച്, ദൈവഹിതത്താൽ മലങ്കര സഭയെ, മലങ്കര കത്തോലിക്കാസഭയായി രൂപപ്പെടുത്തുവാൻ ഇടയാക്കിയ, മലങ്കരസഭയുടെ മഹാന്മാർക്ക് ആധുനിക തലമുറയുടെ നമോവാകം

ദൈവം ശൂന്യതയിൽനിന്ന് പ്രപഞ്ചത്തെ സ്രഷ്ടിച്ചതുപോലെ, ശൂന്യമായ കൈകളുമായി ഇറങ്ങിത്തിരിച്ചവർക്ക്, ഒരു സഭാകൂട്ടായ്മയെ കെട്ടിപ്പടുക്കുവാൻ ദൈവത്തിന്റെ ശക്തമായ കരങ്ങളുടെ സ്പർശനവും കരുതലും ഉണ്ടായിരുന്നു. ആരംഭകാലത്ത് പരിമിതമായ അംഗങ്ങളോടും, സാഹചര്യങ്ങളോടും, 2 രൂപതകളോടുംകൂടെ മാത്രം തുടങ്ങിയ സഭ ഇന്ന് വളർച്ചയുടെ ഒരു വലിയ ഘട്ടം പിന്നിട്ടിരിക്കുന്നു. ഈ സഭയുടെ ദൃശ്യമായ വളർച്ചയുടെ നേർക്കാഴ്ച കണ്ടാണ്, ഭാഗ്യസ്മരണാർഹനായ ജോൺ പോൾ രണ്ടാമൻ മാർപാപ്പാ അഭി. പിതാക്കന്മാരോട് ആദ് ലമീനാ വേളയിൽ, മലങ്കര സുറിയാനി കത്തോലിക്കാസഭയെ ആഗോളസഭയിൽ 'അതിവേഗം വളരുന്ന സഭ' എന്ന് വിശേഷിപ്പിച്ചത്. 23 വർഷം ഈ സഭയ്ക്ക് ശക്തമായ നേതൃത്വം നല്കിയ മാർ ഈവാനിയോസ് പിതാവും, 26 വർഷം കൂടെ നിന്ന് ഈ

സഭയെ ബലപ്പെടുത്തിയ മാർ തെയോഫിലോസ് പിതാവും, മാർ ഈവാനിയോസ് പിതാവിന്റെ കാലശേഷം ദീർഘമായ 41 വർഷങ്ങൾ നേതൃത്വം നല്കിയ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവും, 12 വർഷം ദീർഘവീക്ഷണത്തോടെ നേതൃത്വം നല്കിയ സിറിൽ മാർ ബസേലിയോസ് കാതോലിക്കാബാവായും, ഈ സഭയെ ആഗോള കത്തോലിക്കാസഭയിലും, മറ്റ് ക്രൈസ്തവ സഭാസമൂഹങ്ങളിലും, പൊതുസമൂഹത്തിലും ശ്രദ്ധിക്കപ്പെടുന്ന ഒരു സഭാകൂട്ടായ്മയായി വളർത്തി. ഇപ്പോൾ 11 വർഷമായി ഈ സഭയ്ക്ക് അതിശ്രേഷ്ഠമായ നേതൃത്വം നല്കുന്ന കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ, ഈ സഭയുടെ ആത്മീയ ശുശ്രൂഷകളെ, കേരളത്തിൽ മാത്രമല്ല വിശാലമായ ഭാരതത്തിലും, മറ്റ് അനേക രാജ്യങ്ങളിലേക്കും വ്യാപിപ്പിച്ച്, സാമൂഹ്യ- സാംസ്കാരിക-ആതുര-വിദ്യാഭ്യാസ മേഖലകളിൽ, ക്രിസ്തു സന്ദേശം പങ്കുവയ്ക്കുന്നു. ഒന്നുമില്ലായ്മയിലും, പ്രതികൂല സാഹചര്യങ്ങളിലും, അടിപതറാതെ ദൈവാശ്രയത്തിൽ മാത്രം ഉറച്ച് നിന്ന്, പരിഹാസങ്ങളെയും വിമർശനങ്ങളെയും കുറ്റപ്പെടുത്തലുകളെയും ക്ഷമയോടെ, ആത്മസംയമന ത്തോടെ നേരിട്ട് പുനരൈക്യപ്രസ്ഥാനത്തെ വളർത്തിയ മുൻകാല പിതാക്കന്മാരെയും, ആചാര്യന്മാരെയും, സമർപ്പിതരെയും, ദൈവജനത്തെയും നമുക്ക് ഓർക്കാം. “ചെറിയ അജഗണമേ, നിങ്ങൾ ഭയപ്പെടേണ്ട” എന്ന ദൈവവചനം, ആശ്വാസവും, പ്രത്യാശയും, ധൈര്യവും, ആത്മവിശ്വാസവും നല്കി നമ്മുടെ പൂർവ്വികരെ നയിച്ചുവെന്നത് ചരിത്രസത്യം. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആരംഭവും, വളർച്ചയും, ഇപ്പോഴത്തെ അവസ്ഥയും നാം മനസ്സിലാക്കുമ്പോൾ, ദൈവം ഈ സഭയെ എത്രമാത്രം കരുതലോടെ വളർത്തി എന്നത് വ്യക്തം. ഈ സഭയെ ദിശാബോധത്തോടെ, നേർവഴിയിലൂടെ, ദീർഘവീക്ഷണത്തോടെ നയിച്ച് വളർത്തി വലുതാക്കിയ കാലം ചെയ്ത പുണ്യപിതാക്കന്മാരെ ഇത്തരുണത്തിൽ നമുക്ക് ഓർക്കാം.

## കാലം ചെയ്ത പിതാക്കന്മാർ

| | | |
|---|---|---|
| 1. | തോമസ് മാർ ദിയസ്കോറസ് | (22 ഫെബ്രുവരി 1943) |
| 2. | ദൈവദാസൻ ഗീവർഗീസ് മാർ ഈവാനിയോസ് | (15 ജൂലൈ 1953) |
| 3. | ജോസഫ് മാർ സേവേറിയോസ് | (18 ജനുവരി 1955) |
| 4. | യാക്കോബ് മാർ തെയോഫിലോസ് | (27 ജൂൺ 1956) |
| 5. | സക്കറിയാസ് മാർ അത്തനാസിയോസ് | (28 സെപ്റ്റംബർ 1977) |
| 6. | ഐസക് മാർ യൂഹാനോൻ | (28 ഏപ്രിൽ 1987) |
| 7. | ബനഡിക്ട് മാർ ഗ്രിഗോറിയോസ് | (10 ഒക്ടോബർ 1994) |
| 8. | ലോറൻസ് മാർ അപ്രേം | (8 ഏപ്രിൽ 1997) |
| 9. | പൗലോസ് മാർ പീലക്സിനോസ് | (3 നവംബർ 1998) |
| 10. | സിറിൽ മാർ ബസേലിയോസ് | (18 ജനുവരി 2007) |
| 11. | ഗീവർഗീസ് മാർ ദിവന്നാസിയോസ് | (16 ജനുവരി 2018) |

## ഇപ്പോഴത്തെ ഹയരാർക്കി (15 മെത്രാന്മാർ)

**മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ**
*(മേജർ ആർച്ചുബിഷപ്പ് & തിരുവനന്തപുരം മേജർ അതിഭദ്രാസനം)*
**മോസ്റ്റ് റവ. ഡോ. തോമസ് മാർ കൂറിലോസ്** *(തിരുവല്ല അതിഭദ്രാസനം)*
**മോസ്റ്റ് റവ. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റം** *(പത്തനംതിട്ട)*
**മോസ്റ്റ് റവ. ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ്** *(മാവേലിക്കര)*
**മോസ്റ്റ് റവ. ഡോ. ജോസഫ് മാർ തോമസ്** *(ബത്തേരി)*
**മോസ്റ്റ് റവ. ഡോ. ജേക്കബ് മാർ ബർണബാസ്** *(ഗുഡ്ഗാവ്-ഡൽഹി)*
**മോസ്റ്റ് റവ. ഡോ. ഏബ്രഹാം മാർ യൂലിയോസ്** *(മൂവാറ്റുപുഴ)*
**മോസ്റ്റ് റവ. ഡോ. വിൻസെന്റ് മാർ പൗലോസ്** *(മാർത്താണ്ഡം)*
**മോസ്റ്റ് റവ. ഡോ. ഫിലിപ്പോസ് മാർ സ്തേഫാനോസ്** *(അമേരിക്ക-കാനഡ)*
**മോസ്റ്റ് റവ. ഡോ. തോമസ് മാർ യൗസേബിയോസ്** *(പാറശ്ശാല)*
**മോസ്റ്റ് റവ. ഡോ. ഗീവർഗീസ് മാർ മക്കാറിയോസ്** *(പുത്തൂർ)*
**മോസ്റ്റ് റവ. ഡോ. യൂഹാനോൻ മാർ തെയഡോഷ്യസ്**
*(കൂരിയ മെത്രാൻ & മൂവാറ്റുപുഴ ഭദ്രാസനത്തിന്റെ പിൻതുടർച്ചവകാശമുള്ള മെത്രാൻ)*
**മോസ്റ്റ് റവ. ഡോ. തോമസ് മാർ അന്തോണിയോസ്** *(കഡ്കി-പൂന)*
**മോസ്റ്റ് റവ. ഡോ. സാമുവേൽ മാർ ഐറേനിയോസ്**
*(പത്തനംതിട്ട ഭദ്രാസനത്തിന്റെ പിൻതുടർച്ചവകാശമുള്ള മെത്രാൻ)*
**മോസ്റ്റ് റവ. ഡോ. ഗീവർഗീസ് മാർ തിമോത്തിയോസ്** *(ബിഷപ്പ് എമരിത്തൂസ് )*

**മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഇന്നത്തെ സ്ഥിതി ഒറ്റനോട്ടത്തിൽ**

**രൂപതകളും എക്സാർക്കേറ്റും - 12**
(തിരുവനന്തപുരം, തിരുവല്ല, മാർത്താണ്ഡം, മാവേലിക്കര, പത്തനംതിട്ട, പാറശ്ശാല, ബത്തേരി, മൂവാറ്റുപുഴ, പുത്തൂർ, അമേരിക്ക-കാനഡ, ഗുഡ്ഗാവ്-ഡൽഹി, കഡ്കി-പൂനെ)

**അപ്പസ്തോലിക് വിസിറ്റേറ്റർ** - യൂറോപ്പ് (യു.കെ., അയർലണ്ട്, ജർമനി, സ്വിറ്റ്സർലണ്ട്, ഓസ്ട്രിയ, ഇറ്റലി) & ഓഷ്യാനിയ (ഓസ്ട്രേലിയ, ന്യൂസിലന്റ്)

**ഗൾഫ് രാജ്യങ്ങൾ**
കുവൈറ്റ്, ദോഹ-ഖത്തർ, യു.എ.ഇ., മസ്കറ്റ്, സൗദി അറേബ്യ, ബഹ്റൈൻ

**ഇടവകകൾ/മിഷൻ കേന്ദ്രങ്ങൾ - 1196**

**മലങ്കര കത്തോലിക്കർ - 4,65,759**

**രൂപതാ വൈദികർ - 766**

**സന്യസ്ത വൈദികർ - 233**
(ഒ.ഐ.സി. - 206, മറ്റ് സന്യാസ സമൂഹങ്ങൾ - 35)

**സഭയിൽ ശുശ്രൂഷ ചെയ്യുന്ന സന്യാസ സമൂഹങ്ങൾ - 10**
(ഒ.ഐസി., കുരിശുമല ആശ്രമം, ഒ.എഫ്.എം., എസ്.ഡി.ബി., സി.എം.എസ്.എഫ്., ധ്യാന ആശ്രമം, ചായൽപ്പടി ആശ്രമം, ശാന്തി ആശ്രമം, ഒ.സി.ഡി., എം.എഫ്.)

**വൈദികവിദ്യാർത്ഥികൾ - 469**
(മേജർ സെമിനാരിക്കാർ - 300, മൈനർ സെമിനാരിക്കാർ - 169)

**സന്യാസിനികൾ - 2060**
(DM - 917, SIC - 813, മറ്റുള്ളവർ - 330)

**സഭയിൽ ശുശ്രൂഷ ചെയ്യുന്ന സന്യാസിനിസമൂഹങ്ങൾ - 19**
(SIC, DM, SMT, OSS, SH, DSS, SCV, GSS, SMS, LSJ, CSJB, FMM, FSM, FMA, BS, SCSJA, FDSHJ, AMU, CSJS)

**സംഘടനകൾ/പ്രേഷിതവേദികൾ**
എം.സി.എ., എം.സി.വൈ.എം., എം.സി.സി.എൽ., ടീച്ചേഴ്സ് ഗിൽഡ്, വിൻസെന്റ് ഡി പോൾ സൊസൈറ്റി, കെ.സി.എസ്.എൽ., ലീജൺ ഓഫ് മേരി, ഡി.സി.എം.എസ്., മാതൃസമാജം, ഫാമിലി അപ്പസ്തോലേറ്റ്, ലേബർ മൂവ്മെന്റ്

## സ്ഥാപനങ്ങൾ

### 1. പ്രധാന പൊതു സംവിധാനങ്ങൾ

1. കാതോലിക്കേറ്റ് സെന്റർ, പട്ടം (സഭയുടെ ആസ്ഥാന കാര്യാലയം, 2011 സെപ്റ്റംബർ 21 ന് ആശിർവദിച്ചു. തുടർന്ന് സെപ്റ്റംബർ 21 മുതൽ 23 വരെയുള്ള ദിവസങ്ങളിൽ സഭയുടെ ആദ്യത്തെ മേജർ ആർക്കി എപ്പിസ്ക്കോപ്പൽ അസംബ്ലി നടത്തി).

2. സെന്റ് എഫ്രേം എക്യുമെനിക്കൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്, കോട്ടയം (SEERI) - സഭയുടെ ഔദ്യോഗിക സുറിയാനി പഠനകേന്ദ്രം.

### 2. എക്ളേസിയാസ്റ്റിക്കൽ

മേജർ സെമിനാരി - 1
മൈനർ സെമിനാരി - 10
അജപാലന കേന്ദ്രങ്ങൾ - 10
ധ്യാനകേന്ദ്രങ്ങൾ - 5
റിന്യൂവൽ സെന്റർ - 1
പ്രീസ്റ്റ് ഹോം - 4
സോഷ്യൽ സർവ്വീസ് സൊസൈറ്റി - 8
കൺവൻഷൻ സെന്റർ - 1
തിയോളജിക്കൽ ട്രെയിനിംഗ് സെന്റർ - 2

### 3. വിദ്യാഭ്യാസ സ്ഥാപനങ്ങൾ

കോളേജുകൾ - 42
ട്രെയിനിംഗ് കോളേജുകൾ - 8
ടെക്നിക്കൽ ഇൻസ്റ്റിട്യൂഷൻ - 8
ഹയർ സെക്കണ്ടറി സ്കൂളുകൾ - 52
ഹൈസ്കൂളുകൾ - 86
യുപി സ്കൂളുകൾ - 75
എൽപി സ്കൂളുകൾ - 125
നേഴ്സറി സ്കൂളുകൾ - 89
സ്പെഷ്യൽ സ്കൂളുകൾ - 3
ബോർഡിംഗ് & ഹോസ്റ്റലുകൾ - 22

### 4. ചാരിറ്റബിൾ

മെഡിക്കൽ കോളേജ് - 1
ആശുപത്രികൾ & ആരോഗ്യകേന്ദ്രങ്ങൾ - 15
അനാഥമന്ദിരങ്ങൾ - 10
ബോയ്സ് ഹോം - 4
വൃദ്ധമന്ദിരങ്ങൾ - 19
റീഹാബിലിറ്റേഷൻ കേന്ദ്രങ്ങൾ - 9
പാലിയേറ്റീവ് കെയർ കേന്ദ്രങ്ങൾ - 9
അംഗപരിമിതർക്കുള്ള ഭവനങ്ങൾ - 11

**5. മറ്റുള്ളവ**

പ്രിന്റിംഗ് പ്രസ് - 6
ബുക്ക് സ്റ്റാളുകൾ - 7
പ്രസിദ്ധീകരണങ്ങൾ-30
(രൂപതാതലം-16, സന്യാസസമൂഹങ്ങൾ-14)

## സഭയുടെ വളർച്ചയിലെ നിർണ്ണായക വഴികൾ

| | | |
|---|---|---|
| 1930 സെപ്റ്റംബർ 20 | - | മലങ്കര പുനരൈക്യദിനം (മാർ ഈവാനിയോസ്, മാർ തെയോഫിലോസ് തിരുമേനിമാരുൾപ്പെടെ 5 പേരുടെ പുനരൈക്യം) |
| 1932 ജൂൺ 11 | - | മലങ്കര ഹയരാർക്കി സ്ഥാപനം (തിരുവനന്തപുരം അതിഭദ്രാസനം, തിരുവല്ല ഭദ്രാസനം) |
| 1937 നവംബർ 29 | - | ഓർത്തഡോക്സ് സഭയിലെ ജോസഫ് മാർ സേവേറിയോസ് തിരുമേനിയുടെ പുനരൈക്യം |
| 1938 നവംബർ 12 | - | ക്നാനായ യാക്കോബായ സഭയിലെ തോമസ് മാർ ദിയസ്കോറസ് തിരുമേനിയുടെ പുനരൈക്യം |
| 1962 ഒക്ടോബർ 11 | - | മലങ്കര സുറിയാനി കത്തോലിക്കാസഭയെ പ്രതിനിധീകരിച്ച് ബനഡിക്ട് മാർ ഗ്രിഗോറിയോസ്, സഖറിയാസ് മാർ അത്തനാസിയോസ് എന്നിവർ രണ്ടാം വത്തിക്കാൻ കൗൺസിലിൽ പങ്കെടുത്തു. |
| 1977 ആഗസ്റ്റ് 28 | - | മലബാർ സ്വതന്ത്രസഭയുടെ പൗലോസ് മാർ പീലക്സിനോസ് തിരുമേനിയുടെ പുനരൈക്യം |
| 1978 ഒക്ടോബർ 28 | - | ബത്തേരി ഭദ്രാസന സ്ഥാപനം |
| 1980 ഡിസംബർ 28 | - | പുനരൈക്യ കനകജൂബിലി ആഘോഷം (കോട്ടയം) |
| 1986 ഫെബ്രുവരി 8 | - | ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ തിരുവനന്തപുരം സെന്റ് മേരീസ് കത്തീഡ്രൽ സന്ദർശനം. |
| 1989 മെയ് 25 | - | സെന്റ് മേരീസ് മലങ്കര മേജർ സെമിനാരിയുടെ കൂദാശ |
| 1996 ഡിസംബർ 16 | - | മാർത്താണ്ഡം ഭദ്രാസന സ്ഥാപനം |
| 2003 ജനുവരി 15 | - | മൂവാറ്റുപുഴ ഭദ്രാസന സ്ഥാപനം |
| 2005 ഫെബ്രുവരി 10 | - | മേജർ ആർക്കിഎപ്പിസ്ക്കോപ്പൽ സിംഹാസന സ്ഥാപനം |
| 2005 മെയ് 14 | - | സഭയുടെ പ്രഥമ മേജർ ആർച്ചുബിഷപ്പ്-കാതോലിക്കാ സിറിൽ മാർ ബസേലിയോസ് തിരുമേനിയുടെ സ്ഥാനാരോഹണം |
| 2005 മെയ് 15 | - | കാതോലിക്കേറ്റ് സെന്ററിന്റെ ശിലാശീർവാദം |
| 2005 ആഗസ്റ്റ് 16-18 | - | സഭയുടെ പ്രഥമ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് |
| 2006 മെയ് 15 | - | തിരുവല്ല അതിഭദ്രാസനസ്ഥാപനം, തിരുവല്ല കേന്ദ്രമായ മെത്രാപ്പോലിത്തൻ പ്രവിശ്യയുടെ സ്ഥാപനം |
| 2007 ജനുവരി 1 | - | മാവേലിക്കര ഭദ്രാസന സ്ഥാപനം |
| 2007 ഫെബ്രുവരി 10 | - | ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായെ, സഭയുടെ ദ്വിതീയ കാതോലിക്കാബാവായായി തിരഞ്ഞെടുത്തു. |
| 2007 ജൂലൈ 14 | - | മാർ ഈവാനിയോസ് തിരുമേനിയെ 'ദൈവദാസനാ'യി പ്രഖ്യാപിച്ചു. |
| 2008 നവംബർ 10 | - | പാളയം സെന്റ് മേരീസ് സമാധാനരാജ്ഞി പള്ളിയെ ബസിലിക്കയായി തിരുസിംഹാസനം ഉയർത്തി |
| 2010 ജനുവരി 25 | - | പത്തനംതിട്ട, പുത്തൂർ ഭദ്രാസനങ്ങളുടെ സ്ഥാപനം |
| 2010 ജൂലൈ 14 | - | അമേരിക്കയിലെ മലങ്കര സുറിയാനി കത്തോലിക്കാ എക്സാർക്കേറ്റിന്റെ സ്ഥാപനം |
| 2011 സെപ്റ്റംബർ 21 | - | കാതോലിക്കേറ്റ് സെന്ററിന്റെ കൂദാശ |
| 2011 സെപ്റ്റംബർ 21-23 | - | മലങ്കര സുറിയാനി കത്തോലിക്കാ പ്രഥമ അസംബ്ലി, സുവിശേഷസംഘത്തിന്റെ പ്രവർത്തനങ്ങളുടെ ആരംഭം. |
| 2012 നവംബർ 24 | - | മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ കർദ്ദിനാളായി വത്തിക്കാനിൽ സ്ഥാനാരോഹണം ചെയ്തു. |
| 2013 മാർച്ച് 12-13 | - | ആഗോള കത്തോലിക്കാസഭയുടെ 266-ാം മാർപാപ്പയായ |

| | | |
|---|---|---|
| | | ഫ്രാൻസിസ് പാപ്പായെ തിരഞ്ഞെടുത്ത കോൺക്ലേവിൽ ഇദംപ്രഥമമായി മലങ്കര കത്തോലിക്കാസഭയെ പ്രതിനിധീകരിച്ച് കർദ്ദിനാൾ ക്ലീമീസ് ബാവ പങ്കെടുത്തു. |
| 2014 ജൂൺ 23 | – | ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ പരിപാടികളുടെ ഭാഗമായി കബർ തുറന്നുള്ള കാനോനിക പരിശോധന |
| 2015 മാർച്ച് 26 | – | ഗുഡ്ഗാവ് ഭദ്രാസനത്തിന്റെയും, കഡ്കി എക്സാർക്കേറ്റിന്റെയും സ്ഥാപനം |
| 2016 ജനുവരി 4 | – | അമേരിക്ക-കാനഡ ഭദ്രാസന സ്ഥാപനം |
| 2016 ആഗസ്റ്റ് 25 | – | ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ അതിഭദ്രാസനതല കാനോനിക അന്വേഷണങ്ങളുടെ സമാപനം |
| 2017 ആഗസ്റ്റ് 5 | – | പാറശ്ശാല ഭദ്രാസന സ്ഥാപനം |

കഴിഞ്ഞ കാലങ്ങളിൽ സഭയെ വളർത്തിയ ദൈവത്തിന്റെ അത്ഭുതകരമായ നടത്തിപ്പിനെയും, പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങളെയും നന്ദിയോടെ നമുക്ക് ഓർക്കാം. പുനരൈക്യപ്രസ്ഥാനത്തിന്റെ ശതാബ്ദിയിലേക്ക് പ്രവേശിക്കുവാൻ പോകുന്ന സഭയെ, പരിശുദ്ധാത്മാവ് വീണ്ടും നിരന്തരം ശക്തിപ്പെടുത്തട്ടെ എന്ന് പ്രാർത്ഥിക്കാം. സഭയിൽ, പുത്തൻ ഉണർവ്വോടെ, പരിശുദ്ധാത്മാ അഭിഷേകത്തോടെ പ്രവർത്തിക്കുന്ന സുവിശേഷസംഘത്തിന്റെ പ്രവർത്തനങ്ങൾ കൂടുതൽ ശക്തിപ്പെടുത്താം. ജാതിമതഭേദമെന്യേ അനേകർക്ക് നന്മ ചെയ്യുവാനും, ദൈവത്തിങ്കലേക്ക് അവരെ കൂടുതൽ അടുപ്പിക്കുവാനും ആരാധനാജീവിതത്തിലൂടെയും, പ്രേഷിതപ്രവർത്തനങ്ങളിലൂടെയും, കാരുണ്യപ്രവർത്തനങ്ങളിലൂടെയും, വിദ്യാഭ്യാസ-ആതുര-സാമൂഹ്യക്ഷേമ മേഖലകളിലെ ശുശ്രൂഷകളിലൂടെയും ക്രിസ്തുവിന്റെ സ്നേഹവും കരുതലും പ്രകടമാക്കുവാൻ ഇടയാകുന്നതിന് വീണ്ടും നമ്മെ സമർപ്പിക്കാം. ദൈവവിശ്വാസം, ജീവിക്കുവാനും സാക്ഷ്യപ്പെടുത്തുവാനുമുള്ളതാണെന്നും, വിശ്വാസിയായിരിക്കുയെന്നാൽ ദൈവേഷ്ടത്തിന് പൂർണമായി സമർപ്പിക്കുക എന്നതാണെന്നും സ്വജീവിതത്തിലൂടെ കാണിച്ചുതന്ന ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മധ്യസ്ഥം നമുക്ക് യാചിക്കാം. വന്ദ്യ പിതാവിന്റെ ആത്മീയദർശനത്തെ അടിസ്ഥാനമാക്കിയുള്ള പ്രവർത്തനമാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വളർച്ചയുടെയും അനുഗ്രഹങ്ങളുടെയും അടിസ്ഥാനം. വരുംകാലങ്ങളിലും, സഭയ്ക്ക് കൂടുതൽ വളരുവാനും, അനേകർക്ക് നന്മ ചെയ്യുവാനും ഇടയാകുന്നതിന് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മധ്യസ്ഥം നമുക്ക് തുണയാകട്ടെ.



# ഉപകാരസ്മരണ

**ഒരു വിശ്വാസി**



# മലങ്കര കത്തോലിക്കാ സഭയുടെ മിഷൻ കേന്ദ്രമായ കോയമ്പത്തൂർ 10–ാം വർഷത്തിലേക്ക്

വ



**ഡോ. എൽദോ കെ. ജോൺ**

എ.ഡി 52 ൽ മാർത്തോമ്മ ശ്ലീഹയാൽ സ്ഥാപിതമായ മലങ്കരസഭ തന്റെ മാതൃസഭയായ കത്തോലിക്കാ സഭയിലേക്ക് 1930 സെപ്തംബർ 20 ൽ പുനരൈക്യപ്പെട്ടു. മലങ്കര കത്തോലിക്കാ സഭയുടെ ആഗോള സഭാ കൂട്ടായമയിലേക്കുള്ള പ്രവേശനത്തിന്റെ സമയത്തുള്ള ഒരു പ്രത്യേക സഭാദൗത്യമായിരുന്നു സുവിശേഷം നാനാ മതസ്ഥരിലേക്ക് എത്തിക്കുക എന്നത്. ആദ്യ കാലഘട്ടങ്ങളിൽ പുനരൈക്യ പ്രസ്ഥാനത്തിൽ ഒരുങ്ങിനിന്ന സഭ മാർത്താണ്ഡം കേന്ദ്രീകരിച്ചുള്ള പ്രവർത്തനത്തോടെ മിഷൻ ദീർഘ ചൈതന്യസഭയായി മലങ്കരയുടെ പുണ്ണ്യ പിതാവ് മാർ ഇവാനിയോസ് പിതാവിന്റെ ദർശനത്തിന്റെ ഭാഗമായി പിന്നീട് മൂന്ന് മിഷൻ രൂപതകൾക്ക് ജന്മം നൽകുവാൻ മലങ്കര സഭ ഭാഗ്യവതിയായി ആ രൂപതയാണ് മാർത്താണ്ഡം, പുത്തൂർ, പാറശ്ശാല എന്നിവ മലങ്കര കത്തോലിക്കാ സഭയുടെ തിരുവല്ല രൂപത ഉള്ളകാലം മുതൽ കോയമ്പത്തൂർ ഒരു മലങ്കര പള്ളി എന്നത് ഒരുസ്വപ്നമായിരുന്നു. ഇതിനായുള്ള പ്രവർത്തനങ്ങൾക്ക് തുടക്കം കുറിക്കുന്നത് അഭിവന്ദ്യ കൂറിലാസ് പിതാവ് മൂവാറ്റുപുഴ രൂപത അദ്ധ്യക്ഷൻ ആയിരിക്കുമ്പോഴാണ്. എന്നാൽ അതത്രക്ക് ഫലം കണ്ടില്ല. 2005 മലങ്കര കത്തോലിക്കാ സഭയുടെ ആദ്യത്തെ സഭാ അസംബ്ലിയുടെ വെളിച്ചത്തിൽ മിഷൻ പ്രവർത്തനങ്ങൾക്ക് കൂടുതൽ പ്രാധാന്യം നൽകണമെന്ന പരിശുദ്ധത്മാവിന്റെ വെളിപ്പെടുത്തൽ സഭാ തലവനിലൂടെ ഓരോ രൂപതയും സഭാമക്കളും ഏറ്റെടുത്തു. അതിന്റെ ഫലമായി മൂവാറ്റുപ്പുഴ രൂപത തന്റെ അജപാലന പരിധിയിൽ ഉണ്ടായിരുന്ന തമിഴ്നാട്ടിലെ കോയമ്പത്തൂർ, തിരുപ്പൂർ, കങ്കേയം, ഈറോഡ്, കരൂർ എന്നീ ഡിസ്ട്രിക്റ്റുകളിലേക്ക് തന്റെ മിഷൻ പ്രവർത്തനം വ്യാപിപ്പിക്കുവാൻ ആലോ

ചിച്ചു. ആദ്യ ഘട്ടത്തിൽ മറ്റു രൂപതകളിൽ നിന്നും കുടിയേറി താമസിച്ചിരുന്നവരെ കണ്ടു പിടിച്ച് ഒരു കൂട്ടായ്മ ഉണ്ടാക്കുക എന്നതായിരുന്നു പ്രധാന ലക്ഷ്യം. പക്ഷേ ചിതറി കിടന്നിരുന്ന കോയമ്പത്തൂർ മലങ്കര മക്കളെ കണ്ട് പിടിച്ച് ഒന്നിപ്പിക്കുക എന്നത് വളരെയധികം ബുദ്ധിമുട്ടായിരുന്നു. അക്കാലയളവിൽ ബത്തേരി രൂപതയിൽ ഉപ്പട്ടി ഇടവകാംഗമായ ശ്രീ. എൽദോ കൂനമ്മാനയിൽ തന്റെ പഠനാർത്ഥം കോയമ്പത്തൂരിൽ എത്തുകയുണ്ടായി. പള്ളി കാര്യങ്ങളിൽ സജീവമായി നിന്നിരുന്ന എൽദോയ്ക്ക് ഇവിടെ ഒരു മലങ്കര കത്തോലിക്ക പള്ളി ഇല്ലാ എന്നത് വളരെയധികം വിഷമിപ്പിച്ചു. ബത്തേരി രൂപതയെ സമീപച്ചപ്പോൾ അത് മൂവാറ്റുപ്പുഴ രൂപതയുടെ കീഴിലുള്ള പ്രദേശമാണെന്ന് അറിയുവാൻ സാധിച്ചു. മരിച്ചുപോയ സി. ദയ എസ്.ഐ.സി യുടെ കൈയ്യിൽ നിന്നും മൂവാറ്റുപുഴ രൂപതാധ്യക്ഷൻ അഭി. എബ്രഹാംമാർ യൂലിയോസ് തിരുമേനിയുടെ ഫോൺനമ്പർ വാങ്ങി. പിതാവുമായി ബന്ധപ്പെട്ടപ്പോൾ അടുത്ത ദിവസങ്ങളിൽ തന്നെ കോയമ്പത്തൂരിൽ പിതാവ് എത്തുകയും അന്നത്തെ ചാൻസിലർ ആയിരുന്ന ഫാ. ബേബി മഠത്തികുന്നത്ത് അച്ചനോടൊപ്പം കോയമ്പത്തൂരിൽ വച്ച് ഒരു കൂടികാഴ്ചയ്ക്ക് ഇടം നൽകുകയും ചെയ്തു പിതാവിനോട് ഈ ആവശ്യം പറഞ്ഞപ്പോൾ പിതാവ് ഇതിനുള്ള പരിശ്രമം നടത്തുകയായിരുന്നു എന്ന മറുപടിയോടെ ആദ്യത്തെ മലങ്കര കുർബ്ബാന നടത്താനുള്ള തീയതി നിശ്ചയിച്ചു. അങ്ങനെ 2008 ജൂലൈ അങ്ങനെ സൂലൂർ സെന്റ് തോമസ് സീറോ മലബാർ ദേവാലയത്തിൽ ഫാ. ആലപ്പാടിന്റെ സഹായത്തോടെ കോയമ്പത്തൂർ വികാരി ജനറൽ ഫാ. ജോർജ്ജ് നരിക്കുഴിയുടെ സമ്മതത്തോടെ ആദ്യ മലങ്കര കുർബ്ബാനയ്ക്കുള്ള ഒരുക്കങ്ങൾ തുടങ്ങി. പത്രത്തിൽ പരസ്യം നൽകുകയും വിവിധ സഭാ ബുള്ളറ്റിനുകളിൽ അറിയിപ്പു നൽകിയും 13 കുടുംബങ്ങൾ അന്നത്തെ വി.കുർബ്ബാനയിൽ പങ്കെടുത്തു. അങ്ങനെ 2008 ജൂലൈ 4ന് മലങ്കര മിഷൻ വി. തോമശ്ലീഹായുടെ നാമത്തിൽ ഉത്ഘാടനം ചെയ്യുകയും അഭിവന്ദ്യ പിതാവും, മറ്റു വൈദീകരും, സിസ്റ്റേഴ്സും മലങ്കര സമൂഹവും ഒന്നിച്ച് സൂലൂർ ദേവാലയത്തിൽ മലങ്കര ബലി അർപ്പിച്ചു പ്രാർത്ഥിക്കുകയും ചെയ്തു. പിന്നീട് നടന്ന പൊതു സമ്മേളനത്തിൽ അടുത്തഘട്ടം ആലോചിച്ചപ്പോൾ ഉടനെ തന്നെ ഒരു വൈദികനെ വിട്ടുതരണമെന്ന് വിശ്വാസി സമൂഹം പിതാവിനോട് ആവശ്യപ്പെട്ടു. അതിന്റെ ഫലമായി ഫാ.ജോസ് കുറ്റിക്കേരിലിനെ ആദ്യത്തെ വികാരിയായി നിയമിച്ചു. അച്ചൻ കോയമ്പത്തൂരിൽ എത്തിയപ്പോൾ താമസ സൗകര്യങ്ങൾ ഒന്നുമില്ലാത്ത കാലഘട്ടങ്ങളിൽ കാറിൽ കിടന്ന് ഉറങ്ങിയ ദിനങ്ങൾ പോലും ഉണ്ടായിരുന്നു. പിന്നീട് കുർബ്ബാന കുറച്ചു ദിവസം സുലൂർ ലാറ്റിൻ പള്ളിയിൽ അർപ്പിച്ചു. അതിനുശേഷം അഭിവന്ദ്യ പിതാവ് ഇടപ്പെട്ട് സി.എം.ഐ ദിവ്യ ദയ ആശ്രമത്തിൽ അച്ചന് താമസം ആക്കുകയും സി.എം.ഐ കവുങ്ങുംപാളയം ആശ്രയ ചാപ്പൽ മലങ്കര കുർബ്ബാനക്കായി സ്ഥലം നൽകുകയും ചെയ്തു. അങ്ങനെ 23 കുടുംബങ്ങൾ സജീവമായി കുർബ്ബാനയിൽ പങ്കെടുത്തിരുന്നു. 2010 ൽ ഇടവകാംഗമായ ശ്രീ.സാമിന്റെ മകളുടെ ആദ്യ കുർബ്ബാന സ്വീകരണവും പെരുന്നാളും ആഘോഷമായി നടത്തുകയും 2010 നവംബർ 8 ന് കോയമ്പത്തൂർ എം.സി.വൈ.എം അഭിവന്ദ്യ പിതാവ് ഉദ്ഘാടനം ചെയ്യുകയും ചെയ്തു. സൺഡേ സ്കൂൾ, എം.സി.വൈ എം, എം.സി.എ മുതലായ സംഘടനകൾ സജീവമായി ആരംഭിച്ചു. പിന്നീട് ഉടനെതന്നെ ഒരു ദേവാലയം എന്ന ആവശ്യം ഉയരുകയും രൂപതയുടെ സഹായ ഫലമായി സൂലൂരിൽ 2 ഏക്കറും, ഉക്കടത്ത് 20 സെന്റ് സ്ഥലവും വാങ്ങുകയും ചെയ്തു. ഇതിനായി മുൻകൈ എടുത്തത് അന്നത്തെ പ്രൊക്യുറേറ്റർ ഫാ. ജോണി ചെരിക്കായത്ത് ആണ്. ഉടനെ തന്നെ ദേവാലയം പണിയണം എന്ന ആവശ്യം ഉയർന്നതിന്റെ ഭാഗമായി ഒരു ഹാളിലേക്ക് കുർബ്ബാന മാറ്റി. എന്നാൽ ചില സാങ്കേതിക കാരണങ്ങളാൽ ദേവാലയം പണി തുടങ്ങവാൻ സാധിച്ചില്ല. ഫാ.ജോസ് കുറ്റിക്കേരിൽ ആവശ്യകരമായ എല്ലാ അടിസ്ഥാന സൗകര്യങ്ങളും ക്രമപ്പെടുത്തി ഇടവക ജനത്തെ ഒന്നിച്ച്, ട്രാൻസഫർ ആയി പോയി. പിന്നീട് വന്ന വികാരി. ഫാ.ഷാജി വെട്ടിക്കട്ടിലും, അസി. വികാരി ഫാ. ജോസഫ് തോപ്പിലും പിന്നീട് ദേവാലയത്തിനു വേണ്ടിയുള്ള ക്രമീകരണങ്ങൾ ആരംഭിച്ചു. അതിനായി അന്നത്തെ സീറോ മലബാർ കോയമ്പത്തൂർ രാമനാഥപുരം രൂപതാ മെത്രാൻ മാർ പോൾ ആലപ്പാട്ടിനെ സമീപിക്കുകയും സായിബാബ കോളനി, ഉക്കടം എന്നീ രണ്ട് പള്ളികളിൽ രാവിലെയും, വൈകിട്ടും കുർബ്ബാന ക്രമീകരിക്കുകയും ചെയ്തു. അതിൻ പ്രകാരം വി. കുർബ്ബാന രണ്ടു സ്ഥലങ്ങളിലായി തുടരുകയും പിറ്റേ വർഷം 2012 ൽ ഫാ.ജോസഫ് തോപ്പിൽ വികാരിയായി നിയമിതനാവുകയും ചെയ്തു. എന്നാൽ കുർബ്ബാന രാവിലെ വേണമെന്ന ആവശ്യംപരിഗണിച്ച് അഭിവന്ദ്യ പിതാക്കന്മാർ എഇഇ സുപ്പീരിയറും തമ്മിൽ ആലോചിച്ച് അതിൻ പ്രകാരം ആ ധാരണയുടെ ഭാഗമായി എല്ലാ ഞായറാഴ്ചയും രാവിലെ 9 മണിക്ക് ഉക്കടം എഫ്.സി.സി കോൺവെന്റ് ചാപ്പൽ മലങ്കര കത്തോലിക്കാ വി. കുർബ്ബാനക്കായി ദേവാലയം തുറന്നു തന്നു. അങ്ങനെ മലങ്കര കർബ്ബാന മുടക്കം കൂടാതെ നടന്നു വന്നു.

ആദ്യ കാലഘട്ടത്തിൽ സഹായിച്ച് ഇടവക അംഗങ്ങളായ ശ്രീ. സാം, സജി, ജോസഫ് കുഴിനാപ്പുറത്ത്, വൽസമ്മ, ജോൺ ആഞ്ചലോസ്, ബിന്ദു, ഡെന്നാൻ, ശലോമി, സുനിൽ, ഷീജ എന്നിവരേയും അവരുടെ കുടുംബങ്ങളേയും പ്രത്യേകം ഓർക്കുന്നു. ഈ കാലയളവിലാണ് ഉക്കടത്തിനടുത്ത് പോത്തനൂർ ഭാഗത്ത് മാർത്താണ്ഡം രൂപതയിലെ ജോസും കുടുംബവും മലങ്കര കുർബ്ബാനക്കായി ഫാ.ജോസഫ് തോപ്പിലിനെ സമീപിച്ചത്. അഭിവന്ദ്യ പിതാവിന്റെ നിർദ്ദേശപ്രകാരം അതുവരെ മുതുമല സി.എം.ഐ ആശ്രമത്തിൽ താമസിച്ചിരുന്ന അച്ചൻ മല്ലമിച്ചാം പെട്ടി അബെനഗറിൽ ഒരു വീടെടുത്ത് താമസിച്ച് മിഷൻ പ്രവർത്തനം ആരംഭിച്ചു. ഈ കാലയളവിൽ അഭിവന്ദ്യ പിതാവിന്റെ നിർദ്ദേശ പ്രകാരം ബഥനി സിസ്റ്റർമാർ മിഷൻ പ്രവർത്തനത്തിനായി ഇവിടേക്കു കടന്നു വന്നു. ശ്രീ. ജോൺ അവർക്ക് ഒരു വീട് പണിതു കൊടുത്തു. അത് പിന്നീട് കോൺവെന്റ് ആയി മാറി. പിന്നീട് രൂപത അവിടെ ഒരു പ്ലോട്ട് വാങ്ങുകയും അവിടെ ഒരു കമ്മ്യൂണിറ്റിഹാൾ കെട്ടുകയും ചെയ്തു. തോപ്പിലച്ചന്റെ ദീർഘവീക്ഷണഫലമായി അവിടെ തീവ്ര മിഷൻ പ്രവർത്തനം നടത്തുകയും ഏകദേശം 25 ഓളം കുടുംബങ്ങളിൽ നിന്ന് 35 ഓളം ആളുകൾക്ക് ഒറ്റ ദിവസം അഭിവന്ദ്യ യൂലിയോസ് പിതാവിന്റെ കാർമ്മികത്വത്തിൽ മൂവാറ്റുപുഴ കത്തീഡ്രലിൽ വച്ച് മാമോദീസ നൽകി കത്തോലിക്കാ വിശ്വാസം സ്വീകരിച്ചു. ഇവർക്ക് പ്രാർത്ഥനകളും വിശ്വാസവും പഠിപ്പിക്കാൻ സി.ലാലിറ്റി എസ്.ഐ.സി, സി. അൽഫോൺസ മറിയ എസ്.




ഐ.സി എന്നിവർ നേതൃത്വം നൽകി. അഭിവന്ദ്യ പിതാവിന്റെ നിർദ്ദേശ പ്രകാരം ബത്തേരി രൂപതാ സുവിശേഷ സംഘാഗങ്ങൾ ഇവിടെ അവൈ നഗറിൽ വരുകയും ക്രിസ്തീയ വിശ്വാസം, മറ്റുള്ളവരിലേക്ക് പകരാൻ നേതൃത്വം നൽകുകയും ചെയ്തു. അവസ്മരണീയമാണ് ശ്രീ. ടി.ജി രാജു, വി.പി തോമസ് സർ, ജോസ് പനന്തോപ്പിൽ രാജീവ് സർ എന്നിവരുടെ നിസീമമായ പ്രവർത്തനങ്ങൾക്ക് ദൈവം പ്രതിഫലം നൽകട്ടെ.

ഈ കാലയളവിൽ അഭിവന്ദ്യ പിതാവിന്റെ നിർദ്ദേശ പ്രകാരം ബഥനി ആശ്രമം കിണത്തികടവിൽ സ്ഥാപിക്കുകയും കോങ്ങാടു നിന്ന് ഫാ. ജോഷ്വാ കുറ്റിയിൽ ബഥനി ആശ്രമത്തിൽ താമസമാക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ പ്രവർത്തന ഫലമായി കിണത്തികടവ് മിഷൻ രൂപപ്പെടുകയും 15 ഓളം കുടുംബങ്ങളും കുറച്ച് വിദ്യാർത്ഥികളുമായി അവിടെ ഒരു മിഷൻ മൂവാറ്റുപുഴ രൂപതയുടെ കീഴിൽ സ്ഥാപിക്കുകയും ചെയ്തു. ഫാ.ജോസഫ് തോപ്പിൽ ട്രാൻസഫർ ആകുകയും പകരം ഫാ. സാജു മുട്ടത്താൻ കോയമ്പത്തൂർ മിഷന്റെ ചാർജ്ജ് ഏറ്റെടുക്കുകയും ചെയ്തപ്പോൾ സാജു അച്ചൻ കമ്മ്യൂണിറ്റി ഹാൾ പള്ളിയായി പുനർ നിർമ്മിക്കുകയും ചെയ്യുകയും പള്ളിക്ക് ആവശ്യമായ സാധനങ്ങൾ എല്ലാം വാങ്ങി പുതിയ ഒരു ദേവാലയമായി മാറ്റുകയും ചെയ്യുകയും. അങ്ങനെ കോയമ്പത്തൂരിലെ ആദ്യത്തെ മലങ്കര കത്തോലിക്കാ ദേവാലയം അവൈ നഗറിൽ യൂലിയോസ് പിതാവ് കൂദാശ ചെയ്തു.

സാജു അച്ചന്റെ കാലഘട്ടത്തിൽ മൂവാറ്റുപുഴ സോഷ്യൽസർവ്വീസ് കേന്ദ്രമായ സമൃദ്ധിയുടെകീഴിൽ പച്ചക്കറികൃഷിനടത്തുകയും ധാരാളം ജനങ്ങൾക്ക് ജോലികൊടുക്കുവാനും സാധിച്ചു. അച്ചന്റെ കാലഘട്ടത്തിൽ 5 പേർക്ക് വീട് വെച്ച് നൽകുകയും സെമിത്തേരിക്ക് വേണ്ട ക്രമീകരണങ്ങൾ ചെയ്യുകയും ചെയ്തു. ഏകദേശം 10 ഓളം കുടുംബങ്ങളെ പുതിയതായിചേർക്കുവാൻ അച്ചനു സാധിച്ചു. 2017 ൽ അച്ചൻസ്ഥലം മാറിപോവുകയും ഫാ. റോബിൻസ് പുത്തൻപുരക്കൽ പുതിയവികാരിയായി നിയമിതനാവുകയുംചെയ്തു.

ഇന്ന് തമിഴ്നാട്ടിൽ 4 കേന്ദ്രങ്ങളിലായി 80 ഓളം കുടുംബങ്ങൾ സജീവമായി വി. ബലിയിൽ പങ്കെടുക്കുന്നു. കോയമ്പത്തൂർ സെൻട്രൽ മിഷൻ, അവൈനഗർ മിഷൻ, കിണത്തിക്കടവ് മിഷൻ, പൊള്ളാച്ചി മിഷൻ. ഇതിന്റെ മിഷൻ ഈ മിഷനുകളുടെ ചാർജ്ജ് ഇപ്പോൾ പാ. റോബിൻ പുത്തൻപുരക്കലിനും അച്ചനോട് ചേർന്ന് ഫാ.ജോഷ്വ കുറ്റിയിലും വർക്ക് ചെയ്യുന്നു. കിണത്തിക്കടവ് ഇപ്പോൾ പുതിയതായി ഒരു ഡി.എം കോൺവെന്റ് ഉം സ്ഥാപിച്ചു അങ്ങനെ മൊത്തം 5 സിസ്റ്റേഴ്സ് ഇപ്പോൾ ഈ മിഷനു വേണ്ടി വർക്ക് ചെയ്യുന്നു. 5 ൽ നിന്ന് 5 ലക്ഷത്തിലേക്ക് വളർന്ന ഈ സഭ ഇന്ന് കോയമ്പത്തൂരും അതി ശീഘ്രം വളരുന്നു. 2018 മാർച്ച് 11-ാം തീയ്യതി അഭിവന്ദ്യ കത്തോലിക്കാ ബാവാ തിരുമേനി ഇവിടെ സന്ദർശിക്കുകയും ഫാ.റോബിന്റെ നേതൃത്വത്തിൽ ആദ്യ മലങ്കര മിഷൻ സംഗമം നടത്തുകയും ചെയ്തു.

പത്തുവർഷം കൊണ്ട് അതിഗംഭീരമായ വളർച്ചയാണ് മലങ്കര കത്തോലിക്കസഭ പ്രാപിച്ചിരിക്കുന്നത്. മിഷൻചൈതന്യം ഉൾകൊണ്ട് തമിഴ് മണ്ണിൽ തമിഴ്കുർബ്ബാന അർപ്പിച്ച് തന്റെ ദൗത്യം മൂവാറ്റുപുഴ രൂപതയിലൂടെ മലങ്കരസഭ ഇന്ന് കോയമ്പത്തൂരിൽ നിറവേറ്റിക്കൊണ്ടിരിക്കുന്നു. ഇത് മൂവാറ്റുപുഴ രൂപതയുടെ കീഴിലുള്ള ഒരേഒരു ജില്ലമാത്രമാണ്. ബാക്കി 4 ജില്ലയിലേക്കും ഇനിയും പ്രവർത്തനം വ്യാപിപ്പിക്കുവാൻ കിടക്കുന്നു. നാളിതുവരെ മലങ്കര കത്തോലിക്ക സഭക്ക് താങ്ങുംതണലുമായി എല്ലാവർക്കും പ്രത്യാകിച്ച് ഇതര സഭാ പിതാക്കന്മാർക്കും അല്മായർക്കും നന്ദിയർപ്പിക്കുനതോടൊപ്പം മലങ്കര സഭയുടെ മിഷൻ ചൈതന്യം ഇനിയും വർദ്ധിക്കുവാൻ ഏവരുടെയും പ്രാർത്ഥനാസഹായം അഭ്യർത്ഥിക്കുകയും ഫാ. റോബിൻ പുത്തൻപുരക്കലിനും, ഫാ. ജോഷ്വാ കുറ്റിയിലിനും ബഹു. സിസ്റ്റേഴ്സിനും എല്ലാ ഭാവുകങ്ങളും നേരുകയും ചെയ്യുന്നു.



# സമൂഹ മനസാക്ഷി പാചകം ചെയ്തെടുക്കുമ്പോൾ



ബോബി ഏബ്രഹാം

കേരളത്തെ പിടിച്ചുകുലുക്കിയ ചാരക്കേസ് ഉയർന്ന സമയത്ത് നമ്പി നാരായണൻ എന്ന ശാസ്ത്രജ്ഞനെ അനുകൂലിച്ച് ആരെങ്കിലും രംഗത്തുവന്നിരുന്നെങ്കിൽ അയാളെ ജനവിരുദ്ധനെന്നു വിളിച്ച് ചുട്ടികുത്തി തകർത്തുകളഞ്ഞേനേ. എന്നാൽ ഈ 2018 സെപ്റ്റംബറിൽ ആരെങ്കിലും നമ്പിനാരായണന് എതിരായി എന്തെങ്കിലും പറഞ്ഞാൽ അവനെ ജനവിരുദ്ധനും സാമൂഹികവിരുദ്ധനും ആയി മുദ്രകുത്തി തകർത്തുകളയും. അതാതു കാലത്തെ സാഹചര്യമനുസരിച്ച് വളയുന്നതിനെയാണ് സമൂഹ മനസാക്ഷി എന്ന് വിളിക്കുന്നതെന്ന് ആരെങ്കിലും ചിന്തിച്ചുപോയാൽ കുറ്റപ്പെടുത്താനാവില്ല. ചാരക്കേസിന്റെയും മറ്റുചില സംഭവങ്ങളുടെയും അടിസ്ഥാനത്തിൽ ഈ വിഷയം ചർച്ച ചെയ്യേണ്ടതുണ്ട്.

ചാരക്കേസ് ഈ ലേഖനത്തിന്റെ പ്രധാന വിഷയമല്ല, എന്നാൽ ചാരക്കേസിൽ തന്നെ തുടങ്ങേണ്ടതുണ്ട്. ചാരക്കേസിൽ ആദ്യത്തെ അറസ്റ്റ് നടത്തുന്ന സ്മാർട് വിജയൻ എന്ന പൊലീസ് ഓഫിസർക്ക് നമ്പി നാരായണൻ, ശശികുമാരൻ നായർ എന്നീ ശാസ്ത്രജ്ഞരുമായി എന്തെങ്കിലും വൈരാഗ്യം ഉണ്ടായിരുന്നതായി ഒരിടത്തും ആരോപിക്കപ്പെട്ടിട്ടില്ല. എന്നാൽ അറസ്റ്റിലായ രണ്ടു മാലി വനിതകളുടെ മൊഴിയിൽ നിന്ന് പൊലീസ് ഇവരിലേക്ക് എത്തുകയാണ്. ചാരവൃത്തി നടന്നോ ഇല്ലയോ എന്നത് അവിടെ നിൽക്കട്ടെ. അതിൽ മറ്റു ചില വിഷയങ്ങളുണ്ട്. ഒരു സർക്കാർ ഉദ്യോഗസ്ഥന് രാഷ്ട്രീയ കക്ഷിയിൽ അംഗത്വം എടുക്കാൻ കഴിയില്ല. അതുപോലെ റോ, ഇന്റലിജൻസ് ഉദ്യോഗസ്ഥർക്ക് പലപ്പോഴും സാമൂഹിക ജീവിതത്തിൽ പോലും നിയന്ത്രണങ്ങൾ പാലിക്കണം. ഇവിടെ ഐ.എസ്.ആർ.ഒയിലെ രണ്ടു ശാസ്ത്രജ്ഞർക്ക് രണ്ടു വിദേശവനിതകളുമായി ബന്ധം ഉണ്ട് എന്ന് ആരോപണം വന്നപ്പോൾ അത് ഒരു കേസായി ചാർജ് ചെയ്തു. ആ കേസ് പിന്നീട് ഹൈജാക്ക് ചെയ്യപ്പെട്ടിരിക്കാം. രാഷ്ട്രീയ നേട്ടത്തിന് ഉപയോഗിക്കപ്പെട്ടിരിക്കാം. ഒരുപക്ഷേ രാഷ്ട്രീയ കാരണങ്ങളാൽ തന്നെ അട്ടിമറിക്കപ്പെട്ടിരിക്കാം. എങ്കിലും പ്രാഥമികമായ ഒരു കേസ് ഉണ്ട്. അത് റിപ്പോർട്ട് ചെയ്യാതിരിക്കാൻ മാധ്യമങ്ങൾക്ക് ആവില്ല. അന്വേഷിക്കാതിരിക്കാൻ പൊലീസിന് ആവില്ല. ആ കേസിൽ ഐ.ബി ഇടപെട്ടു. അവരുടെ ചോദ്യം ചെയ്യൽ നടന്നു. വിവിധ സംസ്ഥാനങ്ങളിൽ അന്വേഷണം നടത്തേണ്ട കേസ് ആയതിനാൽ സി.ബി.ഐക്ക് കൈമാറി. ഇതിനിടെ ഒരു പ്രധാനമന്ത്രി തന്നെ പ്രത്യേകിച്ച് ഒരു ഔദ്യോഗിക ദൗത്യവുമില്ലാതെ തിരുവനന്തപുരത്തെത്തി. എന്നിട്ടും ആ കേസിൽ ഒന്നും ഇല്ലായിരുന്നു എന്നു വിശ്വസിക്കണം. ആ കേസിലെ പ്രതികൾ ചാരവൃത്തി നടത്തിയില്ല എന്ന വാദം അംഗീകരിക്കാം. പക്ഷേ ഇന്ത്യയിൽ ചാരവൃത്തി ആരോപിച്ച് അറസ്റ്റിലായവരിൽ മിക്കവരും തന്ത്രപ്രധാന രഹസ്യങ്ങൾ ചോർത്തിയവരല്ല. എന്നാൽ തന്ത്രപ്രധാന സ്ഥലങ്ങളിൽ ഇരുന്നുകൊണ്ട് പുറത്താരെങ്കിലുമായി ബന്ധം

സ്ഥാപിച്ചവരാണെന്നു കാണാം. ആ രീതിയിൽ നോക്കിയാൽ അന്നു പൊലീസ് കേസ് എടുത്തത് എങ്ങനെയാണ് തെറ്റാവുക.

ഇനി ബഹിരാകാശ രംഗത്ത് ഇന്ത്യയുടെ കുതിപ്പിനെ തകർക്കാനുള്ള രാജ്യാന്തര ഗൂഢാലോചനയായിരുന്നു ഈ കേസിനു പിന്നിലെന്ന ആരോപണത്തിലേക്കു വരാം. അപ്പോൾ പോലും അവിടെ ഒരു കേസ് ഉണ്ട്. അങ്ങനെയെങ്കിൽ ആ ഗൂഢാലോചനയിൽ ഉൾപ്പെട്ടതാര് എന്നറിയേണ്ടേ. അതറിയണമെങ്കിൽ അന്വേഷണം വേണ്ടേ? എന്നിട്ടും എന്തുകൊണ്ട് അന്വേഷണം പാതിവഴിയിൽ ഉപേക്ഷിക്കപ്പെട്ടു? ഉത്തരം കിട്ടേണ്ട ചോദ്യങ്ങൾ ഒട്ടേറെയുണ്ട്.

25 വർഷം കഴിഞ്ഞ് ആ കേസിൽ പ്രതികളെ വെറുതെ വിട്ടു എന്നതിന്റെ പേരിൽ ആ കേസ് തന്നെ ഇല്ലാതാകുന്നു എന്നർഥമില്ല. ആവശ്യമായ തെളിവില്ലാത്തതിനാൽ കുറ്റാരോപിതരെ ശിക്ഷിക്കാനാവില്ല എന്നു മാത്രം. നമ്പി നാരായണനോട് ചെയ്തത് അനീതിയാണ്, കെട്ടിച്ചമച്ച കേസ് ആണ്, അന്ന് അങ്ങനെ മാധ്യമ വിചാരണ നടത്തിയത് ശരിയായില്ല എന്നൊക്കെയാണ് ആരോപണങ്ങൾ. അന്ന് ഏതെങ്കിലും മാധ്യമം ആ കേസ് റിപ്പോർട്ട് ചെയ്യേണ്ട എന്നു തീരുമാനിച്ചിരുന്നെങ്കിലോ. മനപൂർവം ആരെയോ രക്ഷിക്കാൻ വേണ്ടി നടത്തുന്ന ശ്രമമാണ് എന്ന് ആ മാധ്യമത്തിനും പൊലീസിനും എതിരെ ആരോപണം ഉയരും. അടുത്ത കാലത്ത് ഉണ്ടായ ചില സംഭവങ്ങൾ പരിശോധിക്കുക. പെരുമ്പാവൂരിൽ ജിഷ എന്ന പെൺകുട്ടി കൊല്ലപ്പെട്ടു. ആദ്യ ദിവസം ഒരു സാധാരണ കൊലപാതകം എന്ന നിലയിലാണ് ആ കേസ് റിപ്പോർട്ട് ചെയ്യപ്പെട്ടത്. എന്നാൽ രണ്ടാം ദിവസമായപ്പോഴേക്കും സ്ഥിതി മാറി. അത് ക്രൂരമായ കൊലപാതകം ആണെന്നും അതിനു പിന്നിൽ ചില രാഷ്ട്രീയ നേതാക്കളുടെ കരങ്ങളുണ്ടെന്നും ആരോപണം വന്നു. മാധ്യമങ്ങൾ ഈ വാർത്ത ചെറുതായി റിപ്പോർട്ട് ചെയ്തത് ആരെയോ രക്ഷിക്കാൻ വേണ്ടിയാണെന്നുവരെയായി പ്രചാരണം. യു.ഡി.എഫിന്റെ ഒരു ഉന്നത നേതാവിനെതിരെ വരെ ആരോപണം വന്നു. പ്രതിയെ അറസ്റ്റ് ചെയ്യുക എന്നു പറഞ്ഞ് മെഴുകുതിരി പ്രദക്ഷിണം മുതൽ ധർണാ നാടകം വരെ അരങ്ങേറി. ഒരു ഡിജിപിയുടെ കഴിവുകേടായി വരെ വ്യാഖ്യാനം വന്നു. ഒടുവിൽ ദീർഘകാലത്തെ അന്വേഷണത്തിനു ശേഷം പ്രതിയെ അറസ്റ്റ് ചെയ്തപ്പോൾ നേരത്തേ പറഞ്ഞ കുറ്റാരോപിതൻ ചിത്രത്തിലേ ഇല്ല.

ഒരു നടി ആക്രമിക്കപ്പെട്ട കേസിൽ പിടിയിലായ പ്രതിയുടെ മൊഴിയിൽ പറയുന്ന ഒരാൾ മാത്രമാണ് സിനിമാ നടൻ ദിലീപ്. ദിലീപ് കുറ്റക്കാരനാണോ ഇല്ലയോ എന്ന് ആർക്കും അറിയില്ല. എന്നാൽ ദിലീപ് കുറ്റക്കാരനാണെന്ന് ആരൊക്കെയോ വിധിച്ചുകഴിഞ്ഞു. ചാനലുകളിൽ പലതവണ വിചാരണ കഴിഞ്ഞു. നേരിട്ടുകണ്ടതുപോലെ പലരും ദിലീപിനെ കുറ്റക്കാരനാക്കി. ഓർക്കുക, കുറ്റാരോപിതൻ മാത്രമാണ് ദിലീപ്.

ബാർ കോഴക്കേസിൽ കെ.എം. മാണിക്കെതിരെ അതിനിശിതമായ ആരോപണങ്ങളാണ് ഉയർന്നത്. കെ. എം. മാണിയുടെ വീട്ടിലെ നോട്ടെണ്ണുന്ന യന്ത്രം വരെ വാർത്തകളിൽ നിറഞ്ഞു. നിയമസഭയിൽ പ്രതിപക്ഷത്തിന്റെ അഴിഞ്ഞാട്ടം തന്നെ നടന്നു. കെ.എം. മാണിയെ ഉടൻ അറസ്റ്റ് ചെയ്യണമെന്നുവരെയായി ആവശ്യം. മാണി രാജിവയ്ക്കേണ്ടിവന്നു. തുടർന്ന് നീണ്ട രാഷ്ട്രീയ നാടകങ്ങൾ തന്നെ അരങ്ങേറി. അദ്ദേഹത്തെ തള്ളിപ്പറഞ്ഞ മുന്നണി തന്നെ അദ്ദേഹത്തെ കൂടെക്കൂട്ടാൻ കിണഞ്ഞുശ്രമിച്ചു. ഇന്നും കേസ് എവിടെയും എത്തിയിട്ടില്ല.

ബിഷപ് ഫ്രാങ്കോ മുളയ്ക്കൽ പീഡനം നടത്തിയെന്ന് ആരോപണമുണ്ടായപ്പോഴും സ്ഥിതി ഇതുതന്നെ. ഒരു പരാതിയുണ്ട് എന്നതു സത്യം. അത് പൊലീസ് അന്വേഷിക്കുന്നു. എന്നാൽ അദ്ദേഹത്തെ അറസ്റ്റ് ചെയ്യാത്തതെന്ത് എന്നാണ് അടുത്ത ചോദ്യം. അറസ്റ്റിനായി സമ്മർദം ചെലുത്താനായി കേരളമെങ്ങും സമരം തന്നെ അരങ്ങേറുന്നു. ഇതിനിടയിൽ ഫ്രാങ്കോ എന്ന മനുഷ്യന്റെ എല്ലാ വ്യക്തിസ്വാതന്ത്ര്യവും ഹനിക്കപ്പെടുന്നു. അദ്ദേഹത്തിനു പറയാനുള്ളതെന്ത് എന്നു ചോദ്യമേയില്ല. അതേ സമയം അദ്ദേഹത്തെ ഒരു നീചനായി ചിത്രീകരിക്കുകയും ചെയ്യുന്നു. ഓർക്കുക, നമ്പി നാരായണനെതിരെ കേസ് ചാർജ് ചെയ്തവരെയും അത് റിപ്പോർട്ട് ചെയ്തവരെയും ഉച്ചത്തിൽ അസഭ്യം പറയുന്നവർ തന്നെയാണ് ഇവിടെ ബിഷപ്പിനെ അറസ്റ്റ് ചെയ്യാത്തതിനെതിരെ ആഞ്ഞടിക്കുന്നത്.

അവസാനം പറഞ്ഞ മൂന്നു കേസിലും കുറ്റാരോപിതർ ശിക്ഷിക്കപ്പെടാതെ പുറത്തുവന്നാലോ. ആരു മാപ്പു പറയും. ഇനി സമൂഹ മനസാക്ഷി പാചകം ചെയ്തെടുക്കുന്നവരോട് ഒരു ചോദ്യം കൂടി. അബ്ദുനാസർ മ അദനി എന്നൊരു മനുഷ്യൻ ഒൻപതു വർഷം കുറ്റാരോപിതനായി ഒടുവിൽ നിരപരാധിയായി പുറത്തുവന്നു. അന്ന് അദ്ദേഹത്തിന്റെ ആസ്ഥാനം റെയ്ഡ് ചെയ്ത പൊലീസ് ഉദ്യോഗസ്ഥൻ എത്ര കള്ളക്കഥകളാണ് വിളമ്പിയത്. എന്നിട്ട് എന്തായി. മ അദനിക്ക് നഷ്ടപരിഹാരം ലഭിച്ചോ. ഇല്ലെന്നു മാത്രമല്ല, മറ്റൊരു കേസിൽ പ്രതിയായി മ അദനി കർണാടകയിൽ ജയിലിലായി. ആ കേസിൽ ഇതുവരെ വിചാരണയേ നടന്നിട്ടില്ല. ഇതുപോലെ വിചാരണ കൂടാതെ എത്ര പേരെ ഇന്ത്യയിൽ ജയിലിൽ അടച്ചിട്ടുണ്ട്. അവർക്കുമില്ലേ അവകാശങ്ങൾ. ഇല്ല, ഈ ചോദ്യങ്ങൾക്കൊന്നും ഉത്തരം സമൂഹ മനസാക്ഷി പാചകം ചെയ്യില്ല. കാരണം അതൊക്കെ അസുഖകരമായ ചോദ്യങ്ങളാണ്. അസുഖകരമായ ചോദ്യങ്ങളിൽ നിന്ന് ഓടിയൊളിക്കുകയും ആൾക്കൂട്ടത്തിനൊപ്പം നിന്ന് അവനെ ക്രൂശിക്കുക എന്നാർത്തു വിളിക്കുകയും ആണ് എളുപ്പം. കള്ളൻ, കള്ളൻ എന്ന് വിളിച്ചുകൊണ്ട് കള്ളൻ ഓടിപ്പോകുന്നതുപോലെ ഒരു പറ്റിക്കൽ. അഭയ കേസിലും മറ്റും കുറ്റാരോപിതർക്കെതിരെ ചിലർ വാദിക്കുന്നത് സംഭവം നേരിൽ കണ്ടതുപോലെയാണ്. ആ മനുഷ്യർക്കും ഇല്ല അവകാശം, കാരണം സമൂഹ മനസാക്ഷി പാചകക്കാർ അവരെ കുറ്റവാളികളായി പ്രഖ്യാപിച്ചു കഴിഞ്ഞു.

ഇപ്പോൾ നമ്പി നാരായണനെ ചാരി ചിലർ തീർക്കാൻ ശ്രമിക്കുന്നത് മറ്റുചില കണക്കുകളാണ്. അന്ന് ക്രയോജനിക്




സാങ്കേതിക വിദ്യ ഇല്ലായിരുന്നു എന്നു പറയുന്നവർ പക്ഷേ ഒരു കാര്യം സമ്മതിക്കണം. ഇന്ത്യ ക്രയോജനിക് സാങ്കേതിക വിദ്യ സ്വന്തമാക്കാനുള്ള ഗവേഷണത്തിലായിരുന്നു. നമ്പി നാരായണനെ അറസ്റ്റ് ചെയ്തതിലൂടെ ക്രയോജനിക് സാങ്കേതിക വിദ്യ ഗവേഷണത്തിൽ തിരിച്ചടി നേരിട്ടു എന്നു വാദിക്കുന്നവർ ഒരു കാര്യം കൂടി അറിയണം. അന്നത്തെ പത്രവാർത്തകളിലൊന്നിൽ നമ്പി നാരായണൻ രാജിക്കത്ത് കൊടുത്ത കാര്യവും ഉണ്ടായിരുന്നു. അപ്പോൾ നമ്പി നാരായണനെ അറസ്റ്റ് ചെയ്തിരുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ സേവനം ഇന്ത്യക്കു ലഭിക്കുമായിരുന്നില്ല. ഒരു ശാസ്ത്രജ്ഞനും ചാരവൃത്തി ചെയ്തു കാണില്ല എന്നു വിശ്വസിക്കാൻ തന്നെയാണ് ഇപ്പോഴും ഇഷ്ടം. പക്ഷേ ആരോപണം വന്നാൽ അന്വേഷിക്കാതിരുന്നാൽ എന്താകുമായിരുന്നു സമൂഹ പ്രതികരണം എന്ന ചോദ്യം വീണ്ടും ഉയരുന്നു. ഒരിക്കൽ കൂടി പറയട്ടെ. കോടതികൾ വിലയിരുത്തുന്നത് തെളിവുകൾ മാത്രമാണ്. ചിലപ്പോൾ നിരപരാധികളും ശിക്ഷിക്കപ്പെട്ടേക്കാം. അപരാധികളെ വെറുതെ വിട്ടേക്കാം. നീതിന്യായ സംവിധാനം ഏറ്റവും ശക്തമായ അമേരിക്കയിൽ പോലും നിരപരാധികൾ ശിക്ഷിക്കപ്പെടുകയും പിന്നീട് വിട്ടയയ്ക്കപ്പെടുകയും ചെയ്തിട്ടുണ്ട്.

കരുണാകരനെ കരിങ്കാലി എന്നു വിളിച്ചവർ പോലും കരുണാകരനോടു കാണിച്ച അനീതിയെപ്പറ്റി വേവലാതിപ്പെടുമ്പോൾ ഈച്ചരവാര്യരുടെയും നവാബ് രാജേന്ദ്രന്റെയും കണ്ണീർ കാണാതെ പോകരുതെന്നേ അഭ്യർഥനയുള്ളു.

### മേമ്പൊടി

എല്ലാ പ്രകൃതി ദുരന്തത്തിനും ഉത്തരവാദി കുടിയേറ്റ കർഷകൻ എന്നായിരുന്നു എന്നും ആരോപണം. എന്നാൽ ഇത്തവണത്തെ വെള്ളപ്പൊക്കത്തിനു പ്രധാന കാരണം അതിവൃഷ്ടിക്കൊപ്പം വെള്ളത്തിന് ഒഴുകി മാറാൻ സ്ഥലമില്ലാതിരുന്നതു കൂടിയാണ്. പാടങ്ങളൊക്കെ നികത്തപ്പെട്ടു. പരിസ്ഥിതി സ്നേഹം പറയുകയും പാടം വിറ്റ് നഗരങ്ങളിലേക്ക് ചേക്കേറുകയും ചെയ്തവരാണ് മിക്കപ്പോഴും കുടിയേറ്റക്കാരെ പരിസ്ഥിതി വിരുദ്ധരായി ചിത്രീകരിച്ചുകൊണ്ടിരുന്നത്. എന്നാൽ സമതലങ്ങളിലെ പാടങ്ങളെല്ലാം നികത്തുകയും അവിടെയെല്ലാം കെട്ടിടമാവുകയും ചെയ്തതല്ലേ പ്രളയക്കെടുതി രൂക്ഷമാകാൻ കാരണം എന്ന ചോദ്യം എല്ലാവരും സൗകര്യപൂർവം വിസ്മരിക്കും. കായൽ കയ്യേറി ഫ്ളാറ്റ് വച്ചാലും കുഴപ്പമില്ലാത്ത നാടാണ് നമ്മുടേത്. ഇനി ഒരു വെള്ളപ്പൊക്കം ഉണ്ടായാലും ഇതൊക്കെത്തന്നെ സംഭവിക്കും. കാരണം പുഴ ഒഴുകേണ്ട വഴികളൊന്നും ഒഴിവില്ലല്ലോ.





റവ. ഡോ. കുര്യൻ വാലുപറമ്പിൽ

# പരിശുദ്ധ മറിയം ഉടമ്പടിപ്പേടകം

## 1. സെപ്തംബറിന്റെ പുണ്യം

സെപ്തംബർ സമീപിക്കുന്നു. പരിശുദ്ധ ദൈവമാതാവിന്റെ ജനനപ്പെരുന്നാളാഘോഷത്തിന് ഒരുക്കമായി. വിശേഷിച്ച്, വനിതകൾ; അവരിൽത്തന്നെ യുവതികൾ പ്രത്യേകിച്ച്. ജപമാലമണികൾ ഏറെ ഉരുളുന്ന കാലം. മരിയഭക്തർക്കു പ്രിയങ്കരമായ ജപമാലയിൽ പരിശുദ്ധ മറിയമിനെ 'വാഗ്ദാനത്തിന്റെ പെട്ടകം' എന്ന് സംബോധന ചെയ്തപേക്ഷിക്കുന്നു. *തേബാ ഹബ്ബറീത്* (ഹീബ്രു) = *ആർക്ക് ഓഫ് ദ് കവനെന്റ്* (ഇംഗ്ലീഷ്)-ന് 'വാഗ്ദാനപെട്ടകം' എന്നതിനെക്കാൾ ശരിയായ പരിഭാഷ 'ഉടമ്പടിപ്പെ ട്ടകം' / 'ഉടമ്പടിപ്പേടകം' എന്നാണ്. രണ്ടു പദങ്ങളും പി.ഒ.സി ബൈബിൾ സ്വീകരിച്ചിട്ടുണ്ട്. ആദ്യത്തെ വാക്ക് നമ്മുടെ ഈ ലേഖനത്തിൽ ഉപയോഗിക്കുന്നു. അങ്ങനെ 'ഉടമ്പടിപ്പെട്ടകം' എന്ന്.

"സീയോനെക്കുറിച്ചുള്ള പ്രവചനങ്ങൾ അപ്രതീക്ഷിതമായൊരു രീതിയിൽ മറിയമിൽ നിവൃത്തി യായിരിക്കുന്നു. കർത്താവ് സത്യമായും അധിവസിക്കുന്ന ഉടമ്പടിപ്പെട്ടകമായിത്തീർന്നു മറിയം" (പരിശുദ്ധ ബനഡിക്ട് പതിനാറാമൻ പാപ്പാ, *നസറായനായ യേശു - ബാല്യകാലവിവരണം*, 2012, പേജ് 28). ജപമാലയിലെ മരിയാഭിധാനങ്ങളിൽ ബൈബിളധിഷ്ഠിതമായുള്ള ചുരുക്കം ചിലതിലൊന്നാണ് 'ഉടമ്പടിപ്പെട്ടകം' എന്നത്. ഇതിന്റെ ബൈബിൾപശ്ചാത്തലം *ഇതാ കർത്താവിന്റെ ദാസി* എന്ന ഗ്രന്ഥത്തിൽ (1995; പേജ് 54) ഈ ലേഖകൻ സംക്ഷിപ്തമായി പരാമർശിച്ചിട്ടുണ്ട്. കുറെക്കൂടി വിശദമായൊരു വിശകലനം സിറിയൻ അന്ത്യോക്യൻ പാരമ്പര്യത്തിൽപ്പെട്ട ലൂക്കായോടു ചേർന്നു നടത്തുന്നത് പരിശുദ്ധ ദൈവ മാതാവിനെ കൂടുതലറിയാൻ സഹായകമാകുമല്ലോ - അറിഞ്ഞ് കൂടുതൽ അടുക്കാനും ആവുന്നത്രയും അനുകരിക്കാനും. ക്രിസ്ത്യാനികൾ പരിശുദ്ധ മാതാവിനെ അനുകരിച്ച് ക്രിസ്തുവാഹകരും തദനുസാരിയായി ആനന്ദദായകരും ആകണമല്ലോ.

## 2. ലൂക്കായുടെ വിവരണത്തിന്റെ വെളിച്ചത്തിൽ

### 2.1 ലൂക്കോസല്ല, ലൂക്കായാണ്

ലൂക്കായുടെ പേരിനെക്കുറിച്ചുള്ള ഒരു കുറിപ്പോടെ ആരംഭിക്കട്ടെ. *സത്യവേദപുസ്തക*ത്തിൽ 'ലൂക്കോസ്' എന്ന് ലൂക്കായുടെ പേര് തെറ്റിച്ചു നല്കിയിരിക്കുന്നതാണ് മലങ്കരക്കാർ പറഞ്ഞുപോരു ന്നത്. *ലൂകോസ്* എന്ന ഗ്രീക്കുപദത്തിനർഥം 'ചെന്നായ്' എന്നാണ്. ഈ പദം ലൂക്കാതന്നെ ലൂക്കാ 10,3; അപ്പ 20,29 എന്നിവിടങ്ങളിൽ പ്രയോഗിച്ചിട്ടുണ്ട്. കൂടാതെ, മത്താ 7,15; 10,16; യോഹ 10,12 (2 പ്രാവശ്യം) എന്നിവിടങ്ങളിലുമുണ്ട്. എല്ലായിടത്തും 'ചെന്നായ്' എന്നാണർഥം. ലൂക്കായുടെ പേര് ഗ്രീക്ക്, സുറിയാനി ഭാഷകളിൽ 'ലൂകാ' (ലൂക്കാ) എന്നുതന്നെയാണ്. സുവിശേഷകനായ ലൂക്കായെ 'ചെന്നായ്' എന്നു വിളിക്കാതിരിക്കാൻ മലങ്കര സുറിയാനി കത്തോലിക്കരെങ്കിലും മര്യാദ കാണിക്കണമെന്ന് വിനീതമായി അഭ്യർഥിക്കുന്നു. *കടിച്ചുചീന്തുന്ന ചെന്നായ്ക്കളെ* (വ്യാജപ്രവാചകന്മാരെ) *സൂക്ഷിച്ചു കൊൾവിൻ* എന്ന് മത്തായിയെപ്പോലെ ലൂക്കായും നല്കുന്ന മുന്നറിയിപ്പുണ്ട് (ലൂക്കാ 10,3).

### 2.2 ഉടമ്പടിപ്പെട്ടകത്തിന്റെ പ്രത്യേകതയും മറിയവും

ഉടമ്പടിപ്പെട്ടകത്തെക്കുറിച്ച് പഴയ നിയമത്തിൽ ഇരുനൂറോളം പ്രതിപാദനങ്ങളുണ്ടെന്നത് ഇസ്രായേൽജനത്തിന്റെ ജീവിതത്തിൽ ഉടമ്പടിപ്പെട്ടകത്തിന്റെ പ്രാധാന്യത്തിന്റെ ഒരു പ്രത്യക്ഷസൂചനയാണല്ലോ. ഉടമ്പടിപ്പെട്ടകത്തിന് സാക്ഷ്യപെട്ടകം, യാഹ്വേയുടെ (കർത്താവിന്റെ) പെട്ടകം, ദൈവത്തിന്റെ പെട്ടകം, ഇസ്രായേലിന്റെ ദൈവത്തിന്റെ പെട്ടകം എന്നെല്ലാം വിശിഷ്ടനാമങ്ങളുണ്ട്. കർത്താവ് മോശയ്ക്കു സീനായ്മലയിൽവച്ചു നല്കിയ നിയമങ്ങളും കല്പനകളും എഴുതിയ രണ്ടു കല്പലകകൾ (ഉടമ്പടിപ്പത്രിക: പുറ 25,16; നിയ 10,5; എബ്രാ 9,4), നാല്പതു വർഷത്തോളം

ഇസ്രാ യേൽജനത്തിനു മരുഭൂമിയിൽ സ്വർഗത്തിൽനിന്നു നല്കപ്പെട്ടിരുന്ന മന്ന (പുറ 16,4.14.31; എബ്രാ 9,4), ദൈവദാനമായ സത്യപൗരോഹിത്യത്തിന്റെ അടയാളമായ അഹറോന്റെ തളിർത്ത വടി (സംഖ്യ 17,1-11; എബ്രാ 9,4) എന്നിവ നിക്ഷേപിച്ചിരുന്ന പേടകമാണ് ഉടമ്പടിപ്പെട്ടകം. ഇപ്പറഞ്ഞ നിക്ഷേപങ്ങ ളെല്ലാം കർത്താവേശുമിശിഹായുടെ മുൻകുറികളാണ്.

ഉടമ്പടിപ്പെട്ടകത്തിന്റെ നിർമിതിയെക്കുറിച്ച് പുറ 25,10-22 വിവരിക്കുന്നു: കർത്താവ് നിർദേശി ച്ചതനുസരിച്ച് അക്കേഷ്യമരംകൊണ്ട് (കരുവേലമരംകൊണ്ട്) ഉണ്ടാക്കിയത്. ശുദ്ധിചെയ്ത സ്വർണം അകവും പുറവും പൊതിഞ്ഞത്. മീതേ സ്വർണംകൊണ്ടുള്ള അരികുപാളി ഉറപ്പിച്ചത്. ചുരുക്കിപ്പ റഞ്ഞാൽ, ദൈവം നിർദേശിച്ച മരം, അളവുകൾ, സ്വർണാ ലങ്കാരങ്ങൾ, പിടികൾ, കൊളുത്തുകൾ, സ്വർണപ്പൂശു കൾ എന്നിവയെല്ലാമനുസരിച്ചു പണിതതാണ് ഉടമ്പടിപ്പെട്ടകം / സാക്ഷ്യപെട്ടകം. അതു വഹിക്കാനുള്ള തണ്ടുകളും അക്കേഷ്യ മരംകൊണ്ടു പണിത് സ്വർണം പൂശിയവ. പെട്ടകത്തിനു മുകളിൽ കൃപാസനവും പണിയപ്പെട്ടിരുന്നു. അവിടെനിന്നാണ് കർത്താവ് ഇസ്രായേലിനോടു സംസാരിച്ചതും കല്പനകൾ വെളിപ്പെടുത്തിയതും (പുറ 25,22).

**കർത്തൃവാഹി**: *ഇസ്രായേൽജനം മരുഭൂമിയിലൂടെ യാത്ര ചെയ്തപ്പോളെല്ലാം ഉടമ്പടിപ്പെട്ടകം മുമ്പിൽ പോയിരുന്നു. പാളയത്തിൽനിന്നു പേടകം പുറപ്പെട്ടപ്പോളെല്ലാം മോശ പ്രാർഥിച്ചു: കർത്താവേ, ഉണരുക; അങ്ങയുടെ ശത്രുക്കൾ ചിതറിപ്പോകട്ടെ; അങ്ങയെ ദ്വേഷിക്കുന്നവർ പലായനം ചെയ്യട്ടെ. പേടകം നിശ്ചലമായപ്പോൾ അവൻ പ്രാർഥിച്ചു: കർത്താവേ, അങ്ങ് ഇസ്രായേലിന്റെ പതിനായിരങ്ങളി ലേക്കു തിരിച്ചുവന്നാലും* (സംഖ്യ 10,35-36). അതുപോലെതന്നെ യുദ്ധത്തിന്റെ ഏറ്റവും മുമ്പിലും. മോശയുടെ പ്രാർഥനയിൽ പ്രതിധ്വനിക്കുന്നത് ഉടമ്പടിപ്പെട്ടകത്തിനുള്ളിലെ ഉടമ്പടി പ്പത്രിക കർത്താ വിന്റെ സാന്നിധ്യമാകുന്നു എന്ന വിശ്വാസ മാണ്. കർത്താവിന്റെ വാസസ്ഥാനമായാണ് ഇസ്രായേൽ ജനം ഉടമ്പടിപ്പെട്ടകത്തെ ആദരിച്ചിരുന്നത്. കർത്തൃവാഹിയാണ് ഉടമ്പടിപ്പെട്ടകം. ദൈവമായ കർത്താ വിന്റെ യഥാർഥ സാന്നിധ്യമായ ദൈവപുത്രനേശുവിനെ ഗർഭപാത്രത്തിൽ വഹിച്ച പരിശുദ്ധ മറിയം, ദൈവമാതാവ്, ഉടമ്പടിപ്പെട്ടകമെന്ന് വിളിക്കപ്പെട്ടത് അവൾക്ക് ഉചിതമായ ആദരവു മാത്രമാണെന്ന് സഭ വിലമതിക്കുന്നു. മലങ്കര സഭയുടെ അന്ത്യോക്യൻ സുറിയാനി ആരാധനക്രമപ്രാർഥനകളിൽ പരിശുദ്ധ ദൈവമാതാവിനെ അനേക പ്രാവശ്യം ഉടമ്പടിപ്പെട്ടകം / വാഗ്ദാനപെട്ടകം(പേടകം) എന്ന് വിളിക്കുന്നുണ്ട്. അതാ വർത്തിക്കുന്നതിൽ മലങ്കര സഭ ആനന്ദമനുഭവിക്കുന്നു. ഉടമ്പടിപ്പെട്ടകത്തിന്റെ നിർമിതിവിശേഷങ്ങളെല്ലാം (പുറ 25,10-22) പരിശുദ്ധ മറിയമിനെ ദൈവംതന്നെയായ ദൈവപുത്രനു മാതാവാക്കാൻ ദൈവം എപ്രകാരം മുന്നമേ ഒരുക്കിയെന്നു വിശ്വാസത്തിൽ ഗ്രഹിക്കാൻ നമുക്കു സഹായകമത്രേ. സഭയുടെ ഈ വിശ്വാസത്തിന്റെ ഒരു ഔദ്യോഗിക അംഗീകാരമായും 1854 ഡിസംബർ 8ന് പിയൂസ് ഒമ്പതാമൻ പാപ്പാ ചെയ്ത അമലോദ്ഭവവിശ്വാസപ്രഖ്യാപ നത്തെ കാണാനാകും.

'ഉടമ്പടിപ്പെട്ടകം' എന്ന അഭിധാനം പരിശുദ്ധ ദൈവ മാതാവിന് ആദ്യം പ്രയോഗിച്ചത് കുറച്ചുകാലം റോമിലെ മെത്രാനായിരുന്ന ഹിപ്പോളിറ്റസ് (+എ.ഡി. 235) ആണെന്ന് ഒരു പുസ്തകത്തിൽ വായിച്ച തോർമിക്കുന്നു. 'ഉടമ്പടിപ്പെട്ടകം' എന്ന അഭിധാനത്തിന്റെ പ്രത്യേകത, അത് തിരുഗ്രന്ഥാധി ഷ്ഠിതമാ കുന്നു എന്ന വസ്തുതയത്രേ.

ഉടമ്പടിപ്പെട്ടകത്തോടു ബന്ധപ്പെട്ടുള്ള സ്വർണത്തിന്റെ ശുദ്ധിയും അഭികാമ്യതയും ധാരാളമാ യുള്ള ഉപയോഗവും, സമ്പത്തിന്റെ തോതു നിർണയിക്കുന്നതിൽ സ്വർണത്തിനു ണ്ടായിരുന്ന സ്ഥാനവും (ഉത്പ 13,2; ന്യായാ 8,26) 'സ്വർണാലയം' എന്ന് മറിയമിനെ വിശേഷിപ്പിച്ചതിന് പ്രേരക മാകാം. അഹറോന്റെ നേതൃത്തിൽ നടത്തിയ വിഗ്രഹാരാ ധനയ്ക്ക് ഇസ്രായേൽജനം സ്വർണംകൊ ണ്ടുണ്ടാക്കിയ വിഗ്രഹത്തെ ആരാധിച്ചു. സഭ ഒരിക്കലും മറിയമിനെ ആരാധിക്കുന്നില്ല. പെട്ടകത്തിന്റെ സ്ഥാനമേ സഭ മറിയമിനു നല്കുന്നുള്ളു. മനുഷ്യൻ കണ്ടുപിടിച്ച ലോഹങ്ങളിൽ ഏറ്റവുമാദ്യത്തേതും, ഏറെക്കുറെ ശുദ്ധമായ അവസ്ഥയിൽ ഭൂമിയിൽനിന്നു കുഴിച്ചെടുക്കുന്നതുമാണല്ലോ സ്വർണം. ഈ വിശേഷതകളെല്ലാം പൂർണമായി ഭൂമിയിൽനിന്നുള്ള പരിശുദ്ധ ദൈവമാതാവിനെ സ്വർണാലയം എന്നു വിശേഷിപ്പിക്കാൻ ന്യായങ്ങളാകാം. നമ്മയുടെ സൂര്യൻ നിത്യം പ്രകാശിക്കു ന്നിടമായ പുതിയ ജറുസലേം ശുദ്ധസ്വർണംകൊണ്ടു പണിതതായിരിക്കുമെന്നു വെളിപാടുകാരന്റെ ദർശനവു മുണ്ടല്ലോ (വെളി 21,18.21).

### 2.3 മറിയം - ഉടമ്പടിപ്പെട്ടകം: കൂടുതൽ സമാനതകൾ മറിയം ഏലിസബേത്തിനെ സന്ദർശിച്ചപ്പോൾ (ലൂക്കാ 1,39-56)

ബാലേയൂദായിൽനിന്ന് ഉടമ്പടിപ്പെട്ടകം പട്ടണത്തിൽ പ്രവേശിച്ചപ്പോൾ ദാവീദ് സന്തോഷിച്ചു നൃത്തം ചെയ്തതും, പാടിയുരുവിട്ട പദങ്ങളും (2 സാമു 6,1-20ലെ വിവരണത്തെ) അനുസ്മരിപ്പിക്കുന്ന താണ് മിശിഹാകർത്താവിനെ ഉദരത്തിൽ വഹിക്കുന്ന മറിയം ഏലിസബേത്തിനെ സന്ദർശിച്ച് അഭിവാദനം ചെയ്തപ്പോൾ അഭിവന്ദിതയുടെ ഉദരത്തിൽ ശിശു ആന്ദനത്താൽ കുതിച്ചുചാടിയതും അവൾ വിസ്മയിച്ച് വാക്കുകൾ ഉരുവിട്ടതും. കൂടാതെ, *മൂന്നു മാസം താമസിച്ചശേഷം മറിയം തിരിച്ചുപോയി* എന്ന കുറിപ്പുമുണ്ട് (ലൂക്കാ 1,56). ഇപ്രകാരമുള്ള ലൂക്കായുടെ വിവരണത്തിന് 2 സാമു 6-ാം അധ്യായത്തിൽ വാഗ്ദാനപേടകത്തെ സംബന്ധിച്ചുള്ള വിവരണത്തിന്റെ ഛായയും സ്വരവുമുണ്ട്. അതായത്, ലൂക്കാ 1,39-56ലെ വിവരണരൂപത്തിന് 2 സാമു 6,1-20ന്റെ സ്വാധീനമുണ്ട് എന്ന്. തെളിവിന് ഇപ്പറഞ്ഞ രണ്ടു രംഗങ്ങൾ തമ്മിലുള്ള ശ്രദ്ധാർഹമായ സമാനതകളുമുണ്ട്. ലൂക്കാ രചനയിൽ പ്രയോജനപ്പെടുത്തിയിട്ടുള്ള പഴയ നിയമം ഗ്രീക്ക് സെപ്ത്വജിന്ത് അത്രേ. ക്രൈസ്തവ സഭയുടെ ആരംഭത്തിൽ സഭയുടെ വിശുദ്ധ ഗ്രന്ഥം യഹൂദരുടെ വിശുദ്ധ ഗ്രന്ഥത്തിന്റെ (നമ്മുടെ പഴയ നിയമത്തിന്റെ) ഗ്രീക്കു സെപ്ത്വജിന്ത് (LXX = സപ്തതി) ആയിരുന്നു. അതിലെ ശൈലികളാണ് ലൂക്കായുടെ ഇരുവാല്യവിവരണത്തിൽ

(ലൂക്കാ - അപ്പ.പ്ര.ൽ) പഴയനിയമം അധികരിച്ചുള്ള പദാവലികളിൽ പ്രതിധ്വനിക്കുന്നത്. മറിയമിന്റെസന്ദർശന-അഭിവാദനങ്ങൾക്ക് ഏലിസബേത്തും ശിശുവും പ്രതികരിച്ചതും (ലൂക്കാ 1,38-45), അവയ്ക്കു മറിയമിന്റെ പ്രതികരണവും (സ്തോത്രഗീതം + ഏലിസബേത്തിന്റെ കൂടെയുള്ള വാസം + സ്വന്തം വീട്ടിലേക്കുള്ള മടക്കം) തമ്മിലുള്ള സാമ്യങ്ങളും സമാന്തരതകളും ശ്രദ്ധിക്കാം. (2 സാമുവേൽ സപ്തതിയിൽ (LXXൽ) 2 രാജാക്കന്മാർ ആകുന്നു എന്നതു സാന്ദർഭികമായി ഓർമിപ്പിച്ചുകൊള്ളട്ടെ).

### ലൂക്കാ 1,39-56ഉം 2 സാമു 6,1-20ഉം - വിവരണസമാനതകൾ

(i) ... *മറിയം ... യൂദയായിലുള്ള മലമ്പ്രദേശത്തുള്ള ഒരു പട്ടണത്തിലേക്ക് തിടുക്കത്തിൽ പുറപ്പെട്ടു* (ലൂക്കാ 1,39) || *അവൻ* (ദാവീദ് ദൈവത്തിന്റെ പേടകം കൊണ്ടുവന്നിരുന്ന അബീനാദാബിന്റെ) *മലയിലെ* വീട്ടിലേക്കു പോയി (2 സാമു 6,3; സങ്കീ 2,6: ). (ii) *മറിയം ... യൂദയായിലെ മലമ്പ്രദേശത്തുള്ള ഒരു പട്ടണത്തിലേക്കു ... പോയി* (ലൂക്കാ 1,39). ഏലിസബേത്ത് പോയ സ്ഥലം ഇന്ന് അറിയപ്പെടുന്നത് ഐൻ കരേം എന്നാണ്. പുതിയ യറുഷലായിമിൽനിന്ന് (ജറുസലേമിൽനിന്ന്) ഏകദേശം ഒരു മൈൽ അകലെയുള്ള ഒരു മലയാണ്. ഇപ്പോൾ അവിടെ 'മറിയമിന്റെ സന്ദർശനത്തിന്റെ' ഒരു കത്തോലിക്കാ ദൈവാലയമുണ്ട്. *കർത്താവിന്റെ പേടകം ദാവീദിന്റെ നഗരത്തിലേക്കു* പ്രവേശിച്ചു (*കൊണ്ടുവന്നു*: 2 സാമു 6,16). || സമാനമായി, യേശുവിനെ സംവഹിക്കുന്ന മറിയം *യൂദയായിലെ മലമ്പ്രദേശത്തുള്ള ഒരു പട്ടണത്തിലേക്കു ... പോയി*. (iii) എന്റെ കർത്താവിന്റെ അമ്മ എന്റെ അടുത്തേക്കു വരാൻ എനിക്കു യോഗ്യതയില്ലെന്ന് ഏലിസബേത്ത്: *എന്റെ കർത്താവിന്റെ അമ്മ എന്റെ അടുത്തേക്കു വരാൻ ഞാനാനാര്?* (ലൂക്കാ 1,43). || ഏലിസബേത്തിന്റെ ഈ പ്രതികരണം 2 സാമു 9ൽ രേഖപ്പെടുത്തിയിട്ടുള്ള ദാവീദിന്റെ പ്രതികരണത്തിനു സമാനമാണ്. പേടകത്തിൽ സ്പർശിച്ചതിനാൽ ഊസിയായെ ദൈവം കൊന്നുകളഞ്ഞു (2 സാമു 6,7-8). അതിനാൽ തന്റെയടുത്തേക്കു പേടകം കൊണ്ടുവരുന്നതിൽ ഭയപ്പെട്ടു ദാവീദു പറഞ്ഞു: *കർത്താവിന്റെ പേടകം എന്റെയടുത്തേക്കു വരുവതെങ്ങനെ?* (2 സാമു 6,9). (iv) മറിയം ഏലിസബേത്തിനെ അഭിവാദനം ചെയ്തപ്പോൾ *അവളുടെ ഗർഭപാത്രത്തിൽ ശിശു കുതിച്ചുചാടി* (ലൂക്കാ 1,41). ഇത്, പേടകം നഗര ത്തിലേക്കു കൊണ്ടുവന്നപ്പോൾ ദാവീദ് കർത്താവിന്റെ മുമ്പാകെ (പേടകത്തിന്മുമ്പാകെ) സർവശ ക്തിയോടുംകൂടെ നൃത്തം ചെയ്തതിനെ അനുസ്മരിപ്പി ക്കുന്നു (2 സാമു 6,12-14). (v) *ഏലിസബേത്തിന്റെ ഗർഭപാത്രത്തിൽ കുതിച്ചുചാടിയപ്പോൾ ശിശു* നഗ്നനായിരുന്നു (ലൂക്കാ 1,41) - സുവിശേഷകൻ പ്രത്യേകം പറയേണ്ടതില്ലാത്ത കാര്യം || പേടകത്തിന്മുമ്പാകെ നൃത്തം ചെയ്തപ്പോൾ ദാവീദ് *ഒരു ചണനൂൽ മാത്രമേ ധരിച്ചിരുന്നുള്ളു* (2 സാമു 6,14; *നഗ്നനായിരുന്നു*: 2 സാമു 6,20) എന്നീ വിവര ണങ്ങൾക്കു സമാനമാണ് ലൂക്കാ 1,41ലേത്. (vi) *മറിയം അവളോടുകൂടെ മൂന്നു മാസത്തോളം താമസിച്ചു* (ലൂക്കാ 1,56a). ലൂക്കായുടെ ഈ വിവരണം, || *കർത്താവിന്റെ പേടകം അവിടെ* (ഓബേദ് ഏദോമിന്റെ വീട്ടിൽ) *മൂന്നു മാസം ഇരുന്നു* എന്ന് 2 സാമു 6,11ലെ വിവരണത്തിനു സമാനമാണല്ലോ. (vii) *പിന്നെ മറിയം വീട്ടിലേക്കു മടങ്ങി* (ലൂക്കാ 1,56b). ലൂക്കായുടെ ഈ വിവരണം, *പിന്നെ ജനവും ദാവീദും വീട്ടിലേക്കു മടങ്ങി* എന്നുള്ള 2സാമു 7,19bയുടെ തനിശൈലിയിലത്രേ.

### 2.4 മറിയം ഏലിസബേത്തിനു ചെയ്ത ശുശ്രൂഷ സുവിശേഷത്തിൽ

*മറിയം അവളോടുകൂടെ മൂന്നു മാസത്തോളം താമസിച്ചു; പിന്നെ മറിയം വീട്ടിലേക്കു മടങ്ങി* (ലൂക്കാ 1,56). ലൂക്കായുടെ വിവരണക്രമമനുസരിച്ച്, *മറിയം മടങ്ങിക്കഴിഞ്ഞ്* (ലൂക്കാ 1,56), *ഏലിസബേ ത്തിനു പ്രസവിക്കാനുള്ള സമയമായി* (1,57). *ഏലിസബേത്തിനു പ്രസവിക്കാനുള്ള സമയമായ*തിനു തൊട്ടുമുമ്പ് മറിയം *വീട്ടിലേക്കു മടങ്ങി* എന്ന വിവരണം നാം മനസ്സിലാക്കേണ്ടത്, വ്യാഖ്യാനിക്കേണ്ടത്, മറിയം ഏലിസബേത്തിനു നല്കുന്ന ശുശ്രൂഷയെക്കുറിച്ചു ലൂക്കാ വിവരിച്ചിട്ടുള്ളതിന്റെയും, സ്നാപക യോഹന്നാന്റെയും യേശുവിന്റെയും ശുശ്രൂഷകളുടെ കാലം സംബന്ധിച്ച് ലൂക്കാ നല്കിയിട്ടുള്ള സൂചനകളുടെയും വെളിച്ചത്തിലാവണം.

ഏലിസബേത്തിനൊപ്പം താമസിച്ചിരുന്ന മൂന്നു മാസക്കാലം മറിയം തീർച്ചയായും അടുക്കളയിലും ഏലിസബേത്തിനു പ്രത്യേകമായും അവസരോചിതമായ ശുശ്രൂഷകൾ ചെയ്തിട്ടിണ്ടാവും. ഇളയമ്മയെ എണ്ണയും കുഴമ്പും തേച്ചു കുളിപ്പിച്ചിട്ടുണ്ടാവും മറിയം. പ്രായാധിക്യത്തിലെ ഗർഭസ്ഥയ്ക്കുവേണ്ടി ചെയ്യാവുന്ന പലവിധ ശുശ്രൂഷകൾ. പക്ഷേ, അവയിലൊന്നുപോലും ലൂക്കാ സൂചിപ്പിക്കുകപോലും ചെയ്തിട്ടില്ല. ബഥനിയിലെ മാർത്താ - മറിയം സഹോദരിമാരുടെ ശുശ്രൂഷകളുടെ വകഭേദങ്ങളുൾപ്പടെ വിവരിച്ചിട്ടുള്ള സുവിശേഷകനാണ് ലൂക്കായെന്നോർക്കണം (ലൂക്കാ 10,38-42). യേശുവിനെ അനുഗമിച്ച സ്ത്രീകളിൽ ചിലർ അവിടുത്തേക്കു തങ്ങളുടെ സ്വത്തുകൊണ്ടു സഹായം ചെയ്തിരുന്നതുപോലും വിവരണത്തിൽ ഉൾപ്പെടുത്തിയിട്ടുള്ള സുവിശേഷകനുമാണല്ലോ ലൂക്കാ (ലൂക്കാ. 8,1-3). ഏലിസബേ ത്തിന്റെ വീട്ടിൽ മറിയം ചെയ്തതായി ലൂക്കാ വിവരിച്ചിട്ടുള്ള ശുശ്രൂഷ ഇവയാണ്: മറിയം തനിക്കു കർത്താവിന്റെ ദൂതനിൽനിന്നു ലഭിച്ച അഭിവാദനത്തെ പ്രതിഫലിപ്പിക്കുന്ന ഒരു അഭിവാദനം ഏലിസ ബേത്തിനു നല്കി. അതിന് ഏലിസബേത്തിന്റെ ഉദരസ്ഥ ശിശുവും അവൾതന്നെയും പ്രതികരിച്ചതി നോടുള്ള മറിയമിന്റെ പ്രത്യുത്തരമായ *മാഞ്ഞിഫിക്കാത്തും* - സ്തോത്രഗീതവും - മാത്രം. മറിയമിന്റെ അഭിവാദനഫലമായി ഏലിസബേത്തിനുണ്ടായ അനുഭവവും മറിയമിന്റെ സ്തോത്രഗീതത്തിന്റെ ഉള്ളടക്കവും തമ്മിലുള്ള ബന്ധംവച്ചു നോക്കുമ്പോൾ, പിതാക്കന്മാരോടു കർത്താവും രക്ഷകനുമായ ദൈവം തന്റെ കാരുണ്യം അനുസ്മരിച്ചുകൊണ്ട് തന്റെ വാഗ്ദാനം പൂർത്തീകരിച്ചതാണ് മറിയമിന്റെ വയറ്റിലുള്ള ശിശു. ആ ശിശുവിന്റെ സാന്നിധ്യവും അവൻ മുഖാന്തരം പരിശുദ്ധാത്മാഭിഷേകവും ആത്മീയാനന്ദവും അനുഭവിക്കാനുള്ള അവസരവും അനുഗ്രഹവും ഏലിസബേത്തിനും അവളുടെ ഗർഭസ്ഥപ്രജയ്ക്കും മറിയമിന്റെ സന്ദർശനം അവസരമായി. മറിയമിന്റെ സന്ദർശനംകൊണ്ട് ഏലിസബേത്തിനും അവളുടെ ഗർഭസ്ഥശിശുവിനും ലഭ്യമായ അനുഗ്രഹങ്ങളാണ് മരിയഭക്തരായ നാം അവ ളിൽനിന്ന് ആദ്യമേ അഭ്യർഥിക്കുകയും പ്രാപിക്കുകയും ചെയ്യേണ്ടവ. ഇവയ്ക്കു പിന്നിലേ മറ്റനുഗ്രഹ ങ്ങൾക്ക് യഥാർഥ മരിയഭക്തർ സ്ഥാനമേകാവൂ എന്നാണ് സിറിയൻ അന്ത്യോക്യനും മരിയഭക്തനുമായ ലൂക്കാസുവിശേഷകന്റെ താത്പര്യം.

**2.5 ഏലിസബേത്തിന്റെ പ്രസവത്തിനു തൊട്ടുമുമ്പ് മറിയം വീട്ടിലേക്കു മടങ്ങി!**

ഇപ്രകാരമൊരു സമയക്രമനിഷ്ഠ യേശുവും സ്നാപകനും തമ്മിൽ ലൂക്കാ പാലിക്കുന്നത് ഇവിടെ മാത്രമല്ല. യേശുവിന്റെ സ്നാനത്തിന്റെ സന്ദർഭരംഗങ്ങൾ ലൂക്കാ ചിട്ടപ്പെടുത്തിയിട്ടുള്ള വിവരണക്രമം ശ്രദ്ധിക്കുക (ലൂക്കാ 3,20-22). അതനുസരിച്ചു ശ്രദ്ധിക്കുമ്പോൾ (ലൂക്കാ 3,19-22), ഹേറോദേസ് യോഹന്നാനെ (സ്നാപകനെ) കാരാഗൃഹത്തിലടച്ചിരിക്കുമ്പോളാണ് *ജനമെല്ലാം സ്നാനപ്പെട്ടപ്പോൾ യേശുവും വന്നു സ്നാനപ്പെട്ടത്* (ലൂക്കാ 3,20-21). ഏറ്റവും രസകരമായത്, യേശുവിന്റെ സ്നാനരംഗത്ത് ലൂക്കാ യോഹന്നാന്റെ പേരുപോലും പറയുന്നില്ല. സ്നാനരംഗത്ത് യോഹന്നാന്റെ സാന്നിധ്യമേയില്ല! ഇതിനർദ്ഥം ചരിത്രപരമായി യോഹന്നാനിൽനിന്ന് യേശു സ്നാനം സ്വീകരിച്ചില്ല എന്നല്ല. 'സമയക്രമ' കാര്യത്തിൽ ഇരുവരും തമ്മിൽ ഒരു നിശ്ചിത അകലം (വ്യത്യാസം) നിലനിർത്തുക എന്നൊരു ദർശനം ലൂക്കാ വിവരിക്കുന്ന രക്ഷാകര ശാസ്ത്രത്തിനുണ്ട്. അത് അക്ഷരരൂപത്തിൽ ലൂക്കാ നല്കിയിട്ടുമുണ്ട്: *നിയമവും പ്രവാചകന്മാരും യോഹന്നാൻ വരെ ആയിരുന്നു. അതിനുശേഷം ദൈവരാജ്യം സുവിശേഷിക്കപ്പെടുന്നു. എല്ലാവരും ബലംപ്രയോഗിച്ച് അതിൽ പ്രവേശിക്കുന്നു* (ലൂക്കാ 16,16 ഗ്രീക്കുപാഠമനുസ രിച്ച്). ഈ യേശുച്ചൊല്ലിലെ *യോഹന്നാൻവരെ* എന്ന ശൈലീ പ്രയോഗത്തിന്റെ താത്പര്യം ഇതാണ്: "വാഗ്ദാനത്തിന്റെ യുഗത്തിനുശേഷം വാഗ്ദാനപൂർത്തീകരണത്തിന്റെ സുവിശേഷം പ്രഘോഷിക്കപ്പെ ടുന്ന യുഗമായിക്കഴിഞ്ഞു. രണ്ടിനുമിടയ്ക്ക് സ്നാപകയോഹന്നാൻ ഉണ്ടായിരുന്നു. അവൻ കർത്താ വിനുവേണ്ടി ഒരു ജനത്തെ ഒരുക്കി (ലൂക്കാ 1,15-17). അവൻ വാഗ്ദാനപൂർത്തീകരണത്തിന്റെ പടിവാതിൽക്കൽ കാൽ കുത്തിയെങ്കിലും അകത്തു പ്രവേശിച്ചില്ല. ഇതാ, വാഗ്ദാനങ്ങളുടെ പൂർത്തീകരണമായി. പുതുയുഗപ്പിറവിയായി..." (കുര്യൻ വാലുപറമ്പിൽ, "ലൂക്കായുടെ സുവിശേഷം," *ആൽഫാ ബൈബിൾവ്യാ ഖ്യാനം*, തലശേരി: സന്ദേശഭവൻ, 2012, 654). ഈ യുഗക്രമമനുസരിച്ച്, യോഹന്നാൻ ഭൂമുഖത്തേക്കു വരുന്ന രംഗത്ത് മിശിഹാകർത്താവിന്റെ ശാരീരിക സാന്നിധ്യമരുത്. കാരണം രണ്ടു പേരും രണ്ടു യുഗങ്ങളുടെ പ്രവർത്തകരാണ്. മിശിഹാകർത്താവിനും യോഹന്നാനും തമ്മിൽ ലൂക്കാ പാലിക്കുന്നത് ചരിത്രപരമായ സമയത്തിലെ അകലമല്ല; വാഗ്ദാന-പൂർത്തീകരണങ്ങളുടെ യുഗശാസ്ത്രപരമായ അകലമാണ്. എന്നാൽ, ലൂക്കാ അമ്മ മറിയമിനെ പൂർത്തീകരണങ്ങളുടെ യുഗത്തിന്റെ അനുഗൃഹീതയാക്കിയിട്ടുണ്ട് (ഉദാ: ലൂക്കാ 1,26-56; 11,27-28; അപ്പ 1,12-14).

**3. ദൈവമാതാവിന്റെ സന്ദർശനത്തിന്റെ വെളിച്ചത്തിൽ ഒരു സ്ത്രീപക്ഷവായന**

പരിശുദ്ധ മറിയമിന്റെ ജനനപ്പെരുന്നാൾ ആഘോഷിക്കുന്നതിന്റെ അടിസ്ഥാനകാരണം അവൾ ദൈവപുത്രനെ ഗർഭംധരിച്ചു പ്രസവിച്ചു വളർത്തിയെന്ന സത്യമാണെന്നതു വിസ്മരിക്കരുത്. കർത്തൃദാസി കന്യകമറിയം തന്നിലേക്ക് ഗബ്രിയേൽദൂതൻവഴി വന്ന വചനം സ്വീകരിച്ചു. തന്റെമേൽ ആവസിച്ച പരിശുദ്ധാത്മാവിന്റെ അത്യുന്നതശക്തിക്ക് എളിമപ്പെട്ടു - തന്റെ മനസ്സിന്റെ ഗർഭപാത്രമായ ഹൃദയത്തിലും ശാരീരിക ഗർഭപാത്രത്തിലും പരിശുദ്ധനും ദൈവപുത്രനും




മിശിഹായും കർത്താവും ദൈവരാജ്യത്തിന്റെ ഭരണാധികാരിയുമായവൻ ഉരുവാകാൻ. അവൾ ഉടമ്പടിപ്പേടകമായി. അവനെ ലോകത്തിനു നല്കാനും അവൾ എളിമപ്പെട്ടു. അതിനുവേണ്ടി അവൾ ആദ്യം തന്റെ വൃദ്ധയായ ഇളയമ്മയെയും അവളുടെ ഗർഭസ്ഥ ശിശുവിനെയും സന്ദർശിച്ചു. ഇരുവരെയും അവൾ ആനന്ദ പ്പായസമൂട്ടി. പരിശുദ്ധാത്മോദ്ഭൂതനായ മരിയസുതനാകട്ടെ,തന്നെക്കൊണ്ടു നിറഞ്ഞ അമ്മയുടെ സാന്നിധ്യവും സ്വരവും അനുഭവിച്ചവർക്ക് പരിശുദ്ധാത്മനിറവും അതിനാലുള്ള കുതിച്ചുചാട്ടവും അനുഭവമാക്കി. ഇതാ, അതേ അമ്മ മകനെയുംകൂട്ടി വീണ്ടും വരുന്നു! അമ്മയുടെ സ്വരം തിരിച്ചറിയാൻ കഴിവുള്ളവരും സമനസ്സുള്ളവരും സ്വീകരിക്കാൻ.

എട്ടുനോമ്പ് ഭൗതിക നന്മകൾക്കുവേണ്ടി മാത്രം പ്രാർഥിക്കുന്ന അവസരമാക്കി ചുരുക്കരുത്. സ്ത്രീകളുടെ മരിയ ഭക്തിയുടെ ആഘോഷത്തിന്റെ ഈ സവിശേഷാവസരം സ്തീകൾക്ക് തങ്ങളുടെ സ്ത്രീത്വത്തെയും സ്ത്രീശരീരത്തിന്റെ സവിശേഷതകളെയും അതിനു ദൈവം നല്കിയിട്ടുള്ള പ്രത്യേക സിദ്ധികളെയുംപ്രതി അഭിമാനിക്കാനും പരിശുദ്ധ അമ്മയോടൊത്തു ദൈവത്തെ പാടിപുക ഴ്ത്താനുമുള്ള അവസരമാണ്. ഓരോ സ്ത്രീയും നല്കപ്പെട്ടിട്ടുള്ള ദൈവവിളിയനുസരിച്ചുള്ള ലൈംഗി കപരിശുദ്ധിയും ശരീരശുദ്ധിയും പൊതുശുദ്ധിയും കാത്തുസൂക്ഷിച്ചുകൊണ്ടും തങ്ങളുടെ ശരീരത്തെപ്രതി സ്വയമഭിമാനിച്ചുകൊണ്ടും ദൈവരാജ്യത്തിനും മാനകുലത്തിനും ശുശ്രൂഷകളർപ്പിച്ചു കൊണ്ട് ജീവിതം സാർഥകവും ധന്യവുമാകാൻ വരം വാങ്ങിത്തരാൻ പരിശുദ്ധ അമ്മയോട് അപേക്ഷിക്കട്ടെ. വചനത്തെ ഹൃദയത്തിൽ ധരിച്ച് വാക്കിലും പ്രവൃത്തിയിലും യേശുവിനെ പ്രസവിക്കാനുളള അനുഗ്രഹം സ്ത്രീജനം സമൃദ്ധമായി സ്വീകരിക്കട്ടെ! യേശുവിനെക്കൊണ്ടു നിറഞ്ഞവരുടെ അഭിവാദനസ്വരം കേട്ട് ആനന്ദിക്കാനും ആത്മാവിൽ തുള്ളിച്ചാടാനും 'യൂദയാകളിലെ മലമ്പ്രദേശങ്ങളിലെ' വീടുകളിൽ 'പ്രായമായവർ'ക്ക് ഇടയാകട്ടെ! ഗർഭസ്ഥ ശിശുക്കൾക്കു ഞെരിയാനും വിലപിക്കാനുമല്ല, ജീവനും ജീവനേകുന്നവനുമായവന്റെ സാന്നിധ്യമനുഭവിച്ചു തുള്ളിച്ചാടാൻ ഇടയാകട്ടെ! യേശുവിനെക്കൊണ്ടു നിറയുകയെന്നതാകട്ടെ എല്ലാ എട്ടുനോമ്പാചാര്യരുടെയും ആദ്യോദ്ദേശ്യം! അവർക്ക് പരിശുദ്ധ മറിയമിന്റെ മക്കളായ വാഗ്ദാനപ്പേടകപ്പതിപ്പുകളാകാൻ എട്ടുനോമ്പിന്റെ അനുഗ്രഹാശംസകൾ!



റവ. ഡോ. ഗീവർഗ്ഗീസ് ചേടിയത്ത്

# അടയാളങ്ങളും അത്ഭുതങ്ങളും

ശ്ലീഹന്മാരുടെ കാലത്ത് വചനത്തിന്റെ സാക്ഷ്യത്തിനായി നമ്മുടെ കർത്താവ് അവരിലൂടെ അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിച്ചു: ''ശ്ലീഹന്മാരുടെ കരങ്ങൾ വഴി ജനമധ്യത്തിൽ വളരെ അടയാളങ്ങളും അത്ഭുതങ്ങളും സംഭവിച്ചുകൊണ്ടിരുന്നു...ജനങ്ങൾ രോഗികളെ തെരുവീഥികളിൽ കൊണ്ടുവന്ന് കിടക്കകളിലും കട്ടിലുകളിലും കിടത്തിയിരുന്നു. പത്രോസ് കടന്നുപോകുമ്പോൾ അവന്റെ നിഴലെങ്കിലും അവരിൽ ഏതാനും പേരുടെ മേൽ പതിക്കുന്നതിനു വേണ്ടിയായിരുന്നു അത്. അശുദ്ധാത്മാക്കൾ ബാധിച്ചിരുന്നവരെയും രോഗികളെയും വഹിച്ചകൊണ്ട് ജനം ജറുസലേമിനു ചുറ്റുമുള്ള പട്ടണങ്ങളിൽ നിന്ന് വന്നിരുന്നു. എല്ലാവർക്കും രോഗശാന്തി ലഭിച്ചു (നട 5,12.15-16). "വാക്കാലും പ്രവൃത്തിയാലും അടയാളങ്ങളുടെയും അത്ഭുതങ്ങളുടെയും ബലത്താലും പരിശുദ്ധാത്മാവിന്റെ ശക്തിയാലും" അവർ സുവിശേഷം പ്രസംഗിച്ചു (റോമ 15,18-19).

''അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിക്കാൻ പൗലോസിനും ബർണബാസിനും അനുഗ്രഹം നൽകിക്കൊണ്ട് കർത്താവ് തന്റെ കൃപയുടെ വചനത്തിന് സാക്ഷ്യം നൽകി" (നട 14,3).

"പൗലോസിന്റെ കരങ്ങൾ വഴി ദൈവം അസാധാരണമായ അത്ഭുതങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നു. അവന്റെ ശരീരസ്പർശമേറ്റ തൂവാലകളും അംഗവസ്ത്രങ്ങളും അവർ രോഗികളുടെ അടുത്തു കൊണ്ടുവന്നു. അപ്പോൾ രോഗം അവരെ വിട്ടുമാറുകയും അശുദ്ധാത്മാക്കൾ അവരിൽ നിന്ന് പുറത്തുവരികയും ചെയ്തിരുന്നു (നട 19,11).

''നസ്രായനായ യേശുവിന്റെ നാമത്തിൽ എഴുന്നേറ്റു നടക്കുക" എന്നു പറഞ്ഞുകൊണ്ട് പത്രോസ് ഒരു മുടന്തന്റെ വലത്തുകൈക്ക് പിടിച്ച് എഴുന്നേൽപ്പിച്ചു. അവൻ ചാടി എഴുന്നേറ്റു നടന്നു (നട 3,6-8). കാലുകൾക്ക് സ്വാധീനമില്ലാത്തവനെ ലിസ്ത്രായിൽ വച്ച പൗലോസ് സുഖപ്പെടുത്തി (നട 14,8-10). ''ഐനയാസേ, യേശുക്രിസ്തു നിന്നെ സുഖപ്പെടുത്തുന്നു. എഴുന്നേറ്റ് നിന്റെ കിടക്ക ചുരുട്ടുക" എന്നു പറഞ്ഞ് പത്രോസ് ലീദായിലെ ഐനയാസിനെ സുഖപ്പെടുത്തി (നട 9,32-35). യോപ്പായിൽ മരിച്ചുപോയ തബീതായെ പത്രോസ് ജീവിപ്പിച്ചു (നട 9,3642).

വചനത്തിന് സാക്ഷ്യമായി നമ്മുടെ കർത്താവ് ശ്ലീഹന്മാരിലൂടെ നിരവധി അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിച്ചു. അവയിൽ ചിലതു മാത്രമേ നടപടിപുസ്തകത്തിൽ കുറിച്ചിട്ടുള്ളു. വചനത്തിന്റെ സ്ഥിരീകരണത്തിന് ഇത്തരം അടയാളങ്ങൾ ആവശ്യമായിരുന്നു. അതായത്, സുവിശേഷപ്രഘോഷണത്തിൽ അടയാളങ്ങൾക്കും അത്ഭുതങ്ങൾക്കും രോഗശാന്തികൾക്കും സ്ഥാനമുണ്ട്. അവ പാടേ തള്ളിക്കളയാനാകില്ല.

യേശുക്രിസ്തുവിലുള്ള വിശ്വാസത്തിന്റെ ഉറപ്പിന്, വിശ്വാസത്തിലേക്ക് കടന്നുവരുന്നവർക്ക് ഇവ ചിലപ്പോഴൊക്കെ ആവശ്യമാണ്:

''കർത്താവേ, അവിടുത്തെ പരിശുദ്ധ ദാസനായ യേശുവിന്റെ നാമത്തിൽ രോഗശാന്തിയും അടയാളങ്ങളും അത്ഭുതങ്ങളും സംഭവിക്കുന്ന തിനായി അവിടുത്തെ കൈകൾ നീട്ടണമെ. അവിടുത്തെ വചനം പൂർണധൈര്യത്തോടെ പ്രസംഗിക്കാൻ ഈ ദാസരെ അനുഗ്രഹിക്കണമെ" എന്ന് ആദ്യശിഷ്യന്മാർ പ്രാർഥിച്ചിരുന്നു (നട 4,30).

അന്ന് സാക്ഷ്യത്തിനായി അടയാളങ്ങൾ കർത്താവ് നൽകിയതുപോലെ, ഇന്നും നൽകാൻ അവൻ ശക്തനാണ്. കാരണം, "യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നും ഒരാൾ തന്നെയാണ്"(എബ്രാ 13,8). അവിടുന്ന് നിശ്ചയമായും നൽകും,

നൽകുന്നുമുണ്ട്. എന്നാൽ ഈ കൃപ എല്ലാവർക്കും ലഭിക്കുന്നില്ല. നമ്മുടെ നാട്ടിൽ ഇത്തരം അടയാളങ്ങൾക്കും അത്ഭുതങ്ങൾക്കും പ്രസക്തിയുണ്ട്.

ശ്ലീഹന്മാർ അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിച്ചപ്പോൾ ധാരാളം പേർ വിശ്വസിച്ചതായി നടപടിയിൽ നാം വായിക്കുന്നു (നട 9,42). പരിശുദ്ധാത്മ നിറവുള്ളവരായി ഈ ദാനത്തിനുവേണ്ടി മുട്ടിപ്പായി പ്രാർഥിക്കണം. തീക്ഷ്ണമായി ദൈവവചനം പ്രഘോഷിക്കുന്നവർക്കാണ് ഈ വരം നൽകപ്പെടുന്നത്. സങ്കീർത്തനത്തിൽ നാം വായിക്കുന്നു, "കർത്താവ് ആജ്ഞാപിച്ചു. വലിയൊരു ഗണം ആ സദ്വാർത്ത വിളംബരം ചെയ്യുന്നു'' (68,11). ''മഹാശക്തിയോടുകൂടി സദ്വാർത്ത വിളംബരം ചെയ്യുന്നവർക്ക് കർത്താവ് വചനം നൽകുന്നു'' എന്ന് തിയഡൊറെറ്റിൽ ഒരു പാഠഭേദം. "മഹാശക്തിയോടെ കർത്താവ് സദ്വാർത്തയുടെ വചനം നൽകും" എന്ന് സുറിയാനി പാഠഭേദം.

കർതൃസന്ദേശം സ്വീകരിച്ച്, നാനാഭാഗങ്ങളിലേക്കും പോയി സുവിശേഷം പ്രഘോഷിക്കുന്നവർക്ക് കർത്താവ് വചനം നൽകുമെന്നു ചുരുക്കം എന്തുകൊണ്ട് എല്ലാവർക്കു ഈ ദാനം ലഭിക്കുന്നില്ല? വി. പൗലോസ് പറയുന്നു: "ദാനങ്ങളിൽ വൈവിധ്യം ഉണ്ടെങ്കിലും, ആത്മാവ് ഒന്നു തന്നെ. ശുശ്രൂഷകളിൽ വൈവിധ്യം ഉണ്ടെങ്കിലും, കർത്താവ് ഒന്നുതന്നെ. പ്രവൃത്തികളിൽ വൈവിധ്യം ഉണ്ടെങ്കിലും, എല്ലാവർക്കും എല്ലാറ്റിലും പ്രചോദനം നൽകുന്ന ദൈവം ഒന്നുതന്നെ. ഓരോരുത്തരിലും ആത്മാവ് വെളിപ്പെടുന്നത് പൊതുനന്മയ്ക്കു വേണ്ടിയാണ്''. ഒരേ ആത്മാവു തന്നെ വ്യത്യസ്ത വരങ്ങൾ നൽകുന്നു. വിവേകത്തിന്റെ വചനം, ജ്ഞാനത്തിന്റെ വചനം, വിശ്വാസം, രോഗശാന്തിവരം, അത്ഭുതപ്രവർത്തനശക്തി, പ്രവചനവരം, ആത്മാക്കളെ വിവേചിക്കാനുള്ള കഴിവ്, ഭാഷാവരം, വ്യാഖ്യാനവരം തുടങ്ങി വൈവിധ്യമാർന്ന വരങ്ങൾ തന്റെ ഇച്ഛയ്ക്കൊത്ത് ഒരേ ആത്മാവു തന്നെ പങ്കിട്ടു നൽകുന്നു" (1കൊറി 12,4-11). എന്നിട്ട്, വി. ശ്ലീഹാ ചോദിക്കുന്നു, ''എല്ലാവരും പ്രവാചകരോ? എല്ലാവരും പ്രബോധകരോ? എല്ലാവരും അത്ഭുത പ്രവർത്തകരോ? എല്ലാവർക്കും രോഗശാന്തി വരങ്ങളുണ്ടോ?" എന്നാൽ ഉത്കൃഷ്ട ദാനങ്ങൾക്കായി തീക്ഷ്ണമായി അഭിലഷിക്കാൻ ആഹ്വാനം ചെയ്യുന്നു (1 കൊറി 12,22-31).

ശ്ലൈഹിക കാലത്ത് ഉണ്ടായിരുന്ന വരങ്ങൾ ലഭിക്കാൻ തീവ്രമായി അഭിലഷിക്കുകയും പ്രാർഥിക്കുകയും ചെയ്യണം. ദാനങ്ങൾ വർഷിക്കപ്പെടുന്നത് പരിശുദ്ധാത്മാവിന്റെ തിരുഹിതം അനുസരിച്ചാണ്. ദൈവവചനം പ്രഘോഷിക്കാൻ അതീവതീക്ഷ്ണത കാട്ടണം. അപ്പോൾ ദൈവം വചനം നൽകും. വചനത്തെ സ്ഥിരീകരിച്ചു കൊണ്ട് വചനത്തിന്റെ ഉറപ്പിനും സാക്ഷ്യത്തിനുമായി അടയാളങ്ങളും അത്ഭുതങ്ങളും വർഷിക്കും. അത് നമ്മുടെ കഴിവല്ല, നമ്മുടെ മേന്മയല്ല, നമ്മുടെ ശ്രേഷ്ഠതയല്ല. ദൈവദാനമാണ്. നാം മൺപാത്രത്തിൽ നിക്ഷേപം സൂക്ഷിക്കുന്നവരാണ്. നാം ബലഹീന പ്രകൃതിയുള്ള പാപികളും കുറവുള്ളവരുമായ മനുഷ്യരാണ്. നാം ആൾദൈവങ്ങളല്ല. ദൈവം തന്റെ വചനശുശ്രൂഷയ്ക്കായി തെരഞ്ഞെടുക്കുന്ന പാപികളായ മനുഷ്യർ മാത്രമാണ് നാം. നാം വെറും ഉപകരണം മാത്രം. അവിടുന്നാണ് നമ്മിലൂടെ പ്രവർത്തിക്കുന്നത്. ഈ അവബോധം നാം കാത്തു സൂക്ഷിക്കണം.



# യാക്കോബിന്റെ വഴി: തീർത്ഥാടനക്കുറിപ്പുകൾ–8





റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

അറ്റ്ലാന്റിക് (Atlantic) സമുദ്രതീരത്തോട് ചേർന്നു കിടക്കുന്ന അതിമനോഹരമായ ഒരു കൊച്ചു ഗ്രാമമാണ് സാന്റില്ലാന (Santillana del Mar). 4–ാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ ഡയക്ലീഷൻ (Diocletion) ചക്രവർത്തിയുടെ ഭരണകാലത്ത് ഇറ്റലിയിലെ നേപ്പിൾസിൽ (Napoli) വച്ച് രക്തസാക്ഷിത്വം വരിച്ച വിശുദ്ധയാണ് ജൂലിയാന. സെന്റ് ജൂലിയാനയുടെ പേരിൽ നിന്നാണ് ഇന്നും പൗരാണികതയുടെ കഥകൾ പേറുന്ന ഈ ഗ്രാമത്തിന് സാന്റില്ലാന എന്ന പേരു ലഭിക്കുന്നത്. മദ്ധ്യകാല യുഗത്തിലെ കല്ലുപാകിയ പാതകളും, കൊത്തുപണികളോടു കൂടിയ പൗരാണിക ഭവനങ്ങളും, ഒരുപാടു കാലത്തെ ചരിത്രം വിളിച്ചു പറയുന്ന ചിത്രങ്ങൾ ഭിത്തിയിൽ ആലേഘനം ചെയ്തിരിക്കുന്ന ദേവാലയങ്ങളും ഇവിടുത്തെ പ്രത്യേകതളാണ്. ഈ കൊച്ചു നഗരത്തിന്റെ തനിമ നഷ്ടപ്പെടാതെ സൂക്ഷിക്കുന്നതിനായി പുറമെ നിന്നുള്ള വാഹനങ്ങൾക്ക് നഗരത്തിനുള്ളിലേയ്ക്കു പ്രവേശനമില്ല. ഉരുളൻ കല്ലു പാകിയ പാതകൾ മനോഹരമെങ്കിലും തീർത്ഥാടകനു വലിയ വെല്ലുവിളിയാണ്.

അവിടുത്തെ കോൺവെന്റിന്റെ സത്രത്തിലായിരുന്നു (Albergue EI Convento) അന്നു ഞങ്ങൾക്ക് അന്തിയുറങ്ങേണ്ടിയിരുന്നത്. ഒരുകാലത്ത് നൂറുകണക്കിന് സിസ്റ്റേഴ്സ് ഉണ്ടായിരുന്ന ആ മഠത്തിന്റെ (Cloisterd Convent) ഒരു ഭാഗം ഇപ്പോൾ സാന്റിയാഗോ തീർത്ഥാടകരുടെ താമസത്തിനായി തുറന്നു കൊടുത്തിരിക്കുകയാണ്. അതിനോട് ചേർന്നുള്ള മഠത്തിൽ ഇപ്പോൾ 15 സിസ്റ്റേഴ്സ് താമസിക്കുന്നുണ്ട്. അതിലൊരാൾ മാത്രമെ പുറത്തേ കാര്യങ്ങൾക്കായി ഇടപെടാറുള്ളു. താമസ സ്ഥലത്തെത്തിയ ഉടൻതന്നെ വൈകുന്നേരത്തെ കുർബാനക്കു സംബന്ധിക്കുന്നതിനുള്ള അനുവാദത്തിനായി ഞാൻ അവിടുത്തെ റിസപ്ഷനിൽ ചെന്ന് അന്വേഷിച്ചു. റിസപ്ഷനിലെ മറയുടെ പുറകിൽ നിന്നു സംസാരിച്ച സിസ്റ്ററിന്റെ സ്പാനിഷ് ഭാഷ എനിക്കും, എന്റെ ഇംഗ്ലീഷ് ഭാഷ സിസ്റ്ററിനും മനസ്സിലായില്ല. അല്പസമയത്തെ ആയാസകരമായ ആശയസംവേദനത്തിലൂടെ ഞങ്ങൾക്ക് രണ്ടു പേർക്കും നന്നായി അറിയാവുന്ന ഒരു ഭാഷ യുണ്ടെന്നു തിരിച്ചറിഞ്ഞു. അവിടെയുള്ള രണ്ടു സിസ്റ്റേഴ്സ് കേരളത്തിലെ കൊച്ചിയിൽ നിന്നുള്ളവരാണ്. സഹോദരിമാരായ അവരിൽ ഒരാൾ 19–വർഷവും മറ്റേയാൾ 21–വർഷവും ആയി സ്പെയിനിലെ ഈ മഠത്തിലെ അംഗങ്ങളായിട്ട്.

വലിയ ആത്മീയ അനുഗ്രഹത്തിന്റെ അവസരമായിരുന്നു പുരാതനമായ ഈ മഠത്തിലെ അൾത്താരയിൽ വി.കുർബാന അർപ്പിക്കാൻ സാധിച്ചത്. അന്ന് അവിടെ കുർബാന ചൊല്ലിയ വൈദികൻ സമാധാന ശുശ്രൂഷയുടെ സമയത്ത് മലയാളികളായ രണ്ടു സിസ്റ്റേഴ്സിനേയും അൾത്താരയുടെ മുൻപിലേയ്ക്ക് വിളിപ്പിച്ചു. ആദ്യമായിട്ടാണ് ആ സിസ്റ്റേഴ്സിന്റെ നാട്ടിൽ നിന്ന് ഒരു തീർത്ഥാടന വൈദികൻ അവിടെയെത്തുന്നത്. അവരുടെ കരങ്ങൾ സ്പർശിച്ച് സമാധാനം




ആശംസിച്ച് അനുഗ്രഹം പ്രാപിക്കാനുള്ള അവസരം അങ്ങനെ എനിക്കു ലഭിച്ചു. മിണ്ടാ മഠങ്ങളിൽ വളരെ അപൂർവ്വമായി നടക്കുന്ന ഒരു സംഭവമാണ് ഇത്തരത്തിലുള്ള സമാധാനാശംസ. അസാധാരണമായ ഒരു ശാന്തിയും, സമാധാനവും, സൗന്ദര്യവും അവരുടെ മുഖത്ത് ഞാൻ ദർശിച്ചു. എല്ലായ്പ്പോഴും യേശുവിനെ മാത്രം ധ്യാനിച്ചു കഴിയുന്ന അവരുടെ മുഖത്തു യേശുവിന്റെ രൂപം പ്രതിഫലിക്കുന്നുണ്ടായിരുന്നു. മിക്കപ്പോഴും എന്നെക്കുറിച്ചും എന്റെ കാര്യങ്ങളെക്കുറിച്ചും മാത്രം ചിന്തിച്ചു കഴിയുന്ന എന്നിലേയ്ക്കു അവരുടെ കരസ്പർശം വഴിയായി യേശുവിന്റെ ശക്തി പ്രവഹിക്കണമേയെന്നു ഞാൻ ആത്മാർത്ഥമായി പ്രാർത്ഥിച്ചു. ലോകത്തിന്റെ പാപങ്ങൾക്കും തിന്മകൾക്കും വേണ്ടി ലോകത്തിൽ നിന്നകന്ന് പ്രാർത്ഥന വഴി മറ്റുള്ളവർക്കു അനുഗ്രഹം വാങ്ങിനൽകുന്നവരാണിവർ. അവരുടെ സാന്നിധ്യത്തിലായിരുന്ന ആ നിമിഷങ്ങളിൽ അവരിലുള്ള യേശു സാന്നിധ്യത്തിന്റെ വിശുദ്ധിയുടെ പരിമളം എനിക്കും അനുഭവിക്കുവാൻ സാധിച്ചു.

അൾത്താരയ്ക്കു മുൻപിലിരുന്നു മണിക്കൂറുകൾ പ്രാർത്ഥിച്ചു മറ്റുള്ളവർക്കു അനുഗ്രഹം വാങ്ങി നൽകുന്ന എന്റെ പരിചയത്തിലുള്ള എല്ലാ സിസ്റ്റേഴ്സിനെയും ഞാനപ്പോൾ ഓർത്തു. പിച്ചവച്ചു നടന്ന നാൾ മുതൽ താഴെ വീഴാതെ പിടിച്ചു നടക്കാൻ ഒരുപാട് സിസ്റ്റേഴ്സ് സഹായിച്ചിട്ടുണ്ട്. എന്നെ ആദ്യ കുർബാനയ്ക്കൊരുക്കിയതും, അൾത്താരയുടെ പടികൾ ചവിട്ടാൻ സഹായിച്ചതും, ദൈവവിളിയിൽ വളരാൻ സഹായിച്ചതുമായ എല്ലാ സിസ്റ്റേഴ്സിനെയും ഓർത്തു ഞാൻ അപ്പോൾ പ്രാർത്ഥിച്ചു . ലോകത്തിലായിരുന്നു കൊണ്ട് ലോകത്തിന്റേതല്ലെന്ന ചിന്തയോടെ ജീവിക്കുന്ന മിണ്ടാമഠത്തിലെ ഈ സിസ്റ്റേഴ്സിനെയും ഞാൻ യേശുവിന്റെ മുൻപിൽ സമർപ്പിച്ചു. ഈ ആവൃത്തിക്കുള്ളിലെ അൾത്താരയുടെ മുൻപിലിരുന്നു പ്രാർത്ഥിക്കുന്ന അവരുടെ വിശുദ്ധിയുടെ സൗരഭ്യം ലോകവ്യാപാരങ്ങളിലേർപ്പെട്ടിരിക്കുന്നവർക്കു കരുത്താകട്ടെ. ഇങ്ങനെ അറിയപ്പെടാത്ത അനേകം "മദർ തെരേസമാരും", "അൽഫോൺസാമ്മമാരും" ഒരുപാടു മഠങ്ങളിലിരുന്നു പ്രാർത്ഥിക്കുന്നതു കൊണ്ടാണ് മറ്റുപലരും ദൈവകൃപയോടെ ജോലി ചെയ്യുന്നതും, ജീവിക്കുന്നതും.

ഒരുപാടു സൗഹൃദങ്ങൾ ഉണ്ടെങ്കിലും ജീവിതത്തിൽ നമ്മിൽ പലരും മിക്കപ്പോഴും ഒറ്റയ്ക്കാണ് നടക്കുന്നത്. യാത്രയുടെ പതിനഞ്ചാം ദിവസം സ്പെയിനിലെ ഗിയോൻ (Gijon) നഗരത്തിലെത്തിയപ്പോൾ ജാംപൗളോയ്ക്ക് കാലുകൾ പൊട്ടി നടക്കാൻ സാധിക്കാത്ത അവസ്ഥയിലായിരുന്നു. ബസിൽ ക്കയറി ഞങ്ങളുടെ അടുത്ത ലക്ഷ്യമായആവില്ലാസ് (Avilles) നഗരത്തിലെത്തി വിശ്രമിക്കാൻ അദ്ദേഹം തീരുമാനിച്ചു. സഹനങ്ങൾ ഒരുവനെ ജീവിതത്തിന്റെ അർത്ഥം അല്പം കൂടി ആഴത്തിൽ അറിയാൻ സഹായിക്കും. ജീവിക്കുന്ന ഓരോ നിമിഷത്തിന്റേയും വില മനസ്സിലാക്കി മുന്നോട്ടുപോവുക വലിയ വെല്ലുവിളി തന്നെ ആണ്. ചിലപ്പോൾ വഴിയിൽ കണ്ടുമുട്ടുന്ന തീർത്ഥാടകരുടെ ജീവിതാനുഭവങ്ങൾ നടത്തത്തിന്റെ വേദനയെക്കാൾ ആഴമുള്ളതായിരുന്നു.

യാത്രയിൽ ഏകാകിയായി നടക്കാൻ ഇഷ്ടപ്പെടുന്ന അനേകരെ ഞങ്ങൾ കണ്ടുമുട്ടിയിട്ടുണ്ട്. ഗ്രീക്ക് പുരാണ കഥകളിലെ പാണ്ടോരായുടെ (Pandora) പാത്രം പോലെ ഒരിക്കൽ തുറന്നാൽ പുറത്തുചാടുന്ന ജീവിതത്തിലെ കയ്പേറിയ അനുഭവങ്ങളെ ആരുമറിയാതെ അടച്ചു സൂക്ഷിക്കാൻ ഇഷ്ടപ്പെടുന്നവരാണ് ഇക്കൂട്ടർ. എന്നാൽ ജാംപൗളോയും ഞാനും വഴിയിൽ കാണുന്ന മിക്കവരോടും സംസാരിക്കുമായിരുന്നു. ഇനിയൊരു മൂന്നാലു ലക്കങ്ങൾ കൊണ്ട് ഈ തീർത്ഥാടന വിവരണം അവസാനിപ്പിക്കണമെന്ന് ആഗ്രഹിക്കുന്നതിനാൽ ആ അനുഭവങ്ങളെല്ലാം ഇപ്പോൾ വിവരിക്കാൻ നിവർത്തിയില്ല. ആത്യന്തികമായി മനുഷ്യ ജീവിതം ഒരു തീർത്ഥാടന യാത്രയാണെന്നും പരീക്ഷണങ്ങളിലും പ്രയാസങ്ങളിലും പതറാതെ മുന്നോട്ടു നടക്കുന്നവരാണ് സന്തോഷത്തോടെ ലക്ഷ്യത്തിലെത്തുന്നതെന്നും തീർഥാടനത്തിലൂടെ എനിക്ക് ലഭിച്ച പാഠമാണ്. വെല്ലുവിളികളെ നേരിട്ടു, കീഴടക്കുന്നതിലാണ് വിജയം അടങ്ങിയിരിക്കുന്നത്. ഒരുപക്ഷേ എന്റെ ലക്ഷ്യമായ സാന്റിയാഗോയിൽ എത്തുമ്പോൾ ലക്ഷ്യത്തിലെത്തിയ സന്തോഷത്തേക്കാൾ യാത്ര അവസാനിച്ചതിലുള്ള സങ്കടമായിരിക്കാം ഞാൻ നേരിടേണ്ടി വരിക. ജീവിതാവസാനം തന്റെ യാത്ര ഒരല്പം കൂടി നീട്ടിക്കിട്ടിയിരുന്നെങ്കിൽ എന്ന് ആഗ്രഹിക്കാത്ത എത്ര പേരാണ് ഉള്ളത്?

ഇന്നത്തെ തിരക്കേറിയ ഈ ജീവിതത്തിൽ എല്ലാവരും പ്രകാശ വേഗത്തിൽ സഞ്ചരിക്കാൻ ആഗ്രഹിക്കുമ്പോൾ വെറുതെ നടന്ന് ഇങ്ങനെ സമയം കളയുന്നതിന്റെ അർത്ഥമെന്തെന്ന് ഞാൻ ചിന്തിക്കാതിരുന്നില്ല. പെട്ടെന്ന് മാഞ്ഞു പോകുന്ന നിമിഷങ്ങളിലൂടെ നടന്നു നടന്ന് എന്റെ ജീവിതത്തിന്റെ ലക്ഷ്യമെന്തെന്ന് തിരിച്ചറിയാനുള്ള പരിശ്രമത്തിലായിരുന്നു ഞാൻ. അങ്ങനെ ആവീല്ലാസ് നഗരത്തെ ലക്ഷ്യമാക്കി നടന്നു കൊണ്ടിരിക്കുന്ന വഴിയിൽ

കടലിനഭിമുഖമായി കിടന്ന കല്ലിൽ കണ്ണടച്ചിരുന്നു ധ്യാനിക്കുന്ന എന്നെ വിളിച്ചുണർത്തിയത് രണ്ടു തീർത്ഥാടകരുടെ ഉച്ചത്തിലുള്ള സംസാരമായിരുന്നു. ജപ്പാനിൽ നിന്നുള്ള അകിഹിതോയും പോളണ്ടിൽ നിന്നുള്ള റോബർട്ടുമായിരുന്നു അത്. ജാംപൗളോ കാലിന് സുഖമില്ലാതെ ബസിനു പോയതിനാൽ ഏകാകിയായി നടക്കാതെ അവരുടെ സംഘത്തിൽ ചേരാൻ എന്നെയും അവർ നിർബന്ധിച്ചു.

അകിഹിതോയുടെ മുൻപിലും, പിൻപിലും ഓരോ ബാഗ് അദ്ദേഹം തൂക്കിയിട്ടിരുന്നു. ഒരെണ്ണം തന്നെ വഹിക്കാൻ ശേഷിയില്ലാതെ ഞാൻ നടക്കുമ്പോൾ 78 വയസ്സുള്ള ഈ ജപ്പാൻകാരനു രണ്ടു ബാഗുമെടുത്ത് നടക്കാൻ സാധിക്കുന്നതിൽ എനിക്ക് അത്ഭുതം തോന്നി. എപ്പോഴും ഒരു പ്രത്യേക തരം ശബ്ദം പുറപ്പെടുവിച്ചു കൊണ്ടാണ് അദ്ദേഹം നടന്നിരുന്നത്. ബുദ്ധമത വിശ്വാസിയായ അദ്ദേഹം ഉരുവിടുന്ന ചില മന്ത്രങ്ങൾ ആ ശബ്ദങ്ങളിൽ അടങ്ങിയിട്ടുണ്ടെന്ന് പിന്നീടെനിക്ക് മനസ്സിലായി. ഒരു പ്രത്യേകതരം ഊർജ്ജം അദ്ദേഹത്തിൽ നിന്ന് പ്രവഹിച്ചിരുന്നോ എന്നും ഞാൻ സംശയിക്കാതിരുന്നില്ല. ബുദ്ധമതവിശ്വാസിയായിരുന്നെങ്കിലും വഴിയിൽ കാണുന്ന ദൈവാലയങ്ങളിലെല്ലാം കയറി അദ്ദേഹം പ്രാർത്ഥിച്ചിരുന്നു.

അന്നേദിവസം ഏതാനും മണിക്കൂറുകൾ ഈ അത്ഭുത മനുഷ്യനുമായി സംസാരിച്ചു നടക്കാനുള്ള ഭാഗ്യം എനിക്കുണ്ടായി. ഇത് അദ്ദേഹത്തിന്റെ മൂന്നാമത്തെ സാന്റിയാഗോ തീർത്ഥാടനമാണ്. ആയിരത്തിലധികം കിലോമീറ്ററുള്ള "സിൽവർ കമ്മീനോയും" (Via de la Plata), 610 കിലോമീറ്ററടുത്തുള്ള "പോർച്ചുഗീസ് കമ്മീനോയും" (Portuguese Comino) അദ്ദേഹം നടന്നു കഴിഞ്ഞു. ചെറുപ്പകാലത്ത് അദ്ദേഹം സ്ഥിരമായി ജപ്പാനിലെ മാരത്തോൺ മത്സരങ്ങളിൽ പങ്കെടുക്കുകയും സമ്മാനങ്ങൾ നേടുകയും ചെയ്തിട്ടുണ്ട്. ഇന്നും വീട്ടിലായിരിക്കുമ്പോൾ ദിവസവും 10 കിലോമീറ്റർ അദ്ദേഹം ഓടാറുണ്ട്. പ്രസിദ്ധ ജാപ്പനീസ് കലയായ 'കിന്റ്സുഗി' (kintsugi)യെക്കുറിച്ച് അറിയാമോ എന്ന് ഞാൻ അദ്ദേഹത്തോട് ചോദിച്ചു. പൊട്ടിപ്പോകുന്ന വിലപിടിച്ച പാത്രങ്ങളെ സ്വർണ്ണം പോലുള്ള വിലകൂടിയ ലോഹങ്ങൾ ഉപയോഗിച്ച് ആദ്യത്തേതിനേക്കാൾ മനോഹരമാക്കുന്ന ഒരു കരകൗശല വിദ്യയാണത്. 'കിന്റ്സുഗി' എന്നും 'കിന്റ്സുക്റോയി' (kintsukuroi)യെന്നും പറഞ്ഞാൽ സ്വർണ്ണയാത്ര, സ്വർണ്ണകേടു പോക്കൽ (golden repair)എന്നൊക്കെയാണ് അർത്ഥമെന്നും അദ്ദേഹം എനിക്ക് പറഞ്ഞു തന്നു. ആ ആശയത്തോട് ഒത്തുപോകുന്ന രീതിയിൽ ക്രിസ്തീയ വിശ്വാസത്തിൽ തകർന്നു പോകുന്ന ജീവിതങ്ങളെ തന്റെ സ്നേഹത്താൽ വിളക്കിച്ചേർത്ത് ദൈവം ആദ്യത്തേതിനേക്കാൾ മനോഹരമാക്കി പുനസൃഷ്ടിക്കുന്ന സങ്കല്പമുണ്ടെന്ന് ഞാൻ പറഞ്ഞു. അതിന് അദ്ദേഹത്തിൻറെ മറുപടി സ്നേഹത്തെക്കുറിച്ചുള്ള ഒരു മനോഹര കഥയായിരുന്നു. ജാസാവ് ചാൻ കവീൽ (Jasaw Chan K'awiil) എന്ന പ്രസിദ്ധനായ മായൻ (Mayan) ചക്രവർത്തി തന്റെ 80-ാമത്തെ വയസ്സിൽ എ.ഡി. 720 ലാണ് മരിക്കുന്നത്. അദ്ദേഹം തന്റെ ഭാര്യയെ അതിയായി സ്നേഹിച്ചിരുന്നു. തന്നെ അടക്കം ചെയ്യുന്ന വലിയ സ്മാരകത്തിന് അഭിമുഖമായി ഭാര്യയ്ക്കുവേണ്ടിയും അദ്ദേഹം ഒരു ക്ഷേത്രം നിർമ്മിച്ചു. എന്നാൽ അതിന്റെ നിർമ്മിതിയിൽ ചില പ്രത്യേകതകളുണ്ടായിരുന്നു. എല്ലാ ദിവസവും രാവിലെ രാജാവിന്റെ സ്മാരകത്തിൽ പതിക്കുന്ന സൂര്യന്റെ നിഴലിനാൽ രാജ്ഞിയുടെ സ്മാരകം വലയം ചെയ്യപ്പെടുമായിരുന്നു. അതുപോലെ അസ്തമ സൂര്യന്റെ രശ്മികൾ രാജ്ഞിയുടെ ശവകുടീരത്തിൽ പതിക്കുമ്പോൾ രാജാവിന്റെ ശവകുടീരം അതിന്റെ നിഴലിൽ വരുമായിരുന്നു. അങ്ങനെ കഴിഞ്ഞ 1300 വർഷങ്ങളായി ഈ പ്രണയിനികൾ എല്ലാ ദിവസവും പരസ്പരം സംരക്ഷിച്ചും സ്നേഹിച്ചും ആലിംഗനബദ്ധരായി കഴിയുന്നു. സത്യത്തിൽ യഥാർത്ഥ സ്നേഹമെന്നു പറയുന്നത് ഇങ്ങനെയാണ്. യേശു തന്റെ സ്നേഹത്തിന്റെ നിഴലിൽ മിക്കപ്പോഴും എന്നെ ആവരണം ചെയ്യാറുണ്ടെന്നു അദ്ദേഹം സ്നേഹത്തിന്റെ ഈ കഥ പറഞ്ഞപ്പോൾ ഞാൻ തിരിച്ചറിഞ്ഞു. വേദനിക്കുന്ന എന്റെ ശരീരത്തിലേക്ക് ദൈവസ്നേഹത്തിന്റെ അഗ്നി കടന്നു വരണമേയെന്ന് അകിഹിതോ തന്റെ കഥ പറഞ്ഞവസാനിച്ചപ്പോൾ ഞാനും ആഗ്രഹിച്ചു.

പോളണ്ടുകാരനായ റോബർട്ട് പ്രായമായ ജപ്പാൻകാരന് എന്തെങ്കിലും ആവശ്യം വരികയാണെങ്കിൽ സഹായിക്കുക എന്ന ലക്ഷ്യത്തോടെ യാത്രയിൽ കൂടെ കൂടിയതാണ്. അദ്ദേഹം കുറെ നാൾ സെമിനാരിയിലൊക്കെ പഠിച്ചതാണ്. ഇപ്പോൾ വിവാഹിതനായി രണ്ട് മുതിർന്ന ആൺമക്കളുടെ പിതാവുമാണ്. അദ്ദേഹത്തിൻറെ മൂത്ത മകൻ വിവാഹം ഒക്കെ കഴിഞ്ഞു ജോലിയൊക്കെയായി കഴിയുന്നു. എന്റെ ബാഗു കണ്ടിട്ട് അദ്ദേഹം പറഞ്ഞു ഞങ്ങൾക്ക് രണ്ടുപേർക്കും ഒരേ തരത്തിലുള്ള ബാഗാണല്ലോയെന്ന്. എന്നാൽ എന്റെ ബാഗ് അദ്ദേഹത്തിൽ നിന്നും വളരെ വ്യത്യസ്തമാണെന്നും വച്ചുമാറുക അസാധ്യമാണെന്നും ഞാനദ്ദേഹത്തോട് പറഞ്ഞു. ഞാനെന്താണ് അർത്ഥമാക്കിയതെന്ന് അദ്ദേഹത്തിനു മനസ്സിലായില്ല. റോബർട്ട് ഈ തീർത്ഥാടനം നടത്തുന്നതിന് രണ്ടു കാരണങ്ങൾ ഉണ്ടെന്നുപറഞ്ഞു. റോബർട്ടിന്റെ ഭാര്യ ഒരു ആശുപത്രിയിലെ നഴ്സാണ്. ഭാര്യയ്ക്കു തനിച്ചു അല്പസമയം നൽകാനും, അവളുടെ പഴയ കൂട്ടുകാരെ കാണാനും ഒക്കെ ഈ അവസരത്തിൽ സാധിക്കുമെന്ന് അദ്ദേഹം വിചാരിക്കുന്നു. രണ്ടാമതായി, അദ്ദേഹത്തിന്റെ ഇളയമകൻ റോബർട്ടിന്റെ കൂടെയാണ് ജോലിചെയ്യുന്നത്. പഴയ കാറുകൾ വാങ്ങി, പൊളിച്ചു വിൽക്കുന്നതാണ് ഇദ്ദേഹത്തിന്റെയും മകന്റെയും ജോലി. മകൻ എപ്പോഴും അപ്പനെ ആശ്രയിച്ചാണ് കഴിയുന്നത്. ഇതുവരെയും സ്വന്തമായ തീരുമാനങ്ങളെടുക്കാനോ നടപ്പിലാക്കാനോ അവന് സാധിക്കുന്നില്ല. എല്ലാത്തിനും അപ്പൻ കൂടെ വേണം. തന്റെ അസാന്നിധ്യം മകനെ കൂടുതൽ ഉത്തരവാദിത്വബോധമുള്ളവനാക്കും എന്ന് റോബർട്ട് വിശ്വസിക്കുന്നു. മനുഷ്യ ജീവിതത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ കൊച്ചു ചിന്തകൾ എനിക്ക് വലിയ പാഠങ്ങളാണ് പകർന്നു തന്നത്.

ആവില്ലാസ് പട്ടണത്തിൽ എത്തിയപ്പോൾ ജാംപൗളോ നേരത്തെ തന്നെ അവിടെയെത്തി എന്നെ കാത്തിരിക്കുകയായിരുന്നു. നാളെ കുഴപ്പമൊന്നും കൂടാതെ നടക്കുവാൻ സാധിക്കുമെന്നാണ് അദ്ദേഹത്തിന്റെ ചിന്ത. പിറ്റേന്ന് രാവിലെ തന്നെ ഞങ്ങൾ ഉണർന്നു. അടുത്ത പട്ടണമായ റിബദേയോ (Ribadeo) ലക്ഷ്യമാക്കി നടന്നു. അന്നത്തെ യാത്ര മനോഹരമായിരുന്നു. റിബദേയോ പട്ടണത്തിലേക്ക് പ്രവേശിക്കുന്നത് കടൽ കയറിക്കിടക്കുന്ന സ്ഥലത്തിനു

മുകളിലൂടെയുള്ള നീണ്ട ഒരു പാലത്തിലൂടെയാണ്. ഉണർന്നുവരുന്ന ആ കൊച്ചു പട്ടണത്തെനോക്കി കൈയിലിരുന്ന ജപമാലമണികൾ ഉരുട്ടി ഞങ്ങൾ രണ്ടുപേരും പ്രാർത്ഥനപൂർവ്വം നടന്നു. കഴിഞ്ഞ ദിവസത്തെ കാലിന്റെ വേദനകൾ കുറഞ്ഞതിലുള്ള സന്തോഷത്തിലായിരുന്നു ജാംപൗളോ. ഉദ്ദേശച്ചതിലും ഒരു ദിവസം മുൻപേ സാന്റിയാഗോയിലെത്തണമെന്നും ജാംപൗളോ ആഗ്രഹിച്ചു. അവിടെനിന്ന് ബസ്സിൽ രണ്ടു മണിക്കൂർ യാത്ര ചെയ്താൽ കടൽതീരത്തുള്ള ഫിനിസ്റ്റേർ (Finister) എന്ന സ്ഥലത്തെത്താം. മധ്യകാലയുഗത്തിൽ സാന്റിയാഗോ തീർത്ഥാടകർ ഫിനിസ്റ്റേർലോകത്തിന്റെ ഏറ്റം അറ്റത്തുള്ള സ്ഥലമാണെന്ന വിശ്വാസത്താൽ തങ്ങളുടെ യാത്ര അവിടേയ്ക്ക് നീട്ടിയിരുന്നു.

ലോറൻസോ (Lorenzo) എന്ന ഗ്രാമത്തിലായിരുന്നു അന്നു ഞങ്ങൾക്ക് അന്തിയുറങ്ങേണ്ടിയിരുന്നത്. അന്നു ജാംപൗളോയെക്കാൾ ഒരുമണിക്കൂർ നേരത്തെ ഞാൻ താമസിക്കുന്ന സത്രത്തിലെത്തി. ജൂൺ 25-ാം തിയതി 2017 ഞായറാഴ്ച യാത്രയിലെ മറക്കാനാവാത്ത ഒരു ദിവസമായി മാറുമെന്ന് ഞാൻ ഒരിക്കലും ചിന്തിച്ചിരുന്നില്ല. ഗ്രാമത്തിലെ പള്ളിയിലെ കുർബാന ഉച്ചയ്ക്ക് കഴിഞ്ഞിരുന്നതിനാൽ സത്രത്തിൽ കുർബാന ചൊല്ലുവാൻ സാധിക്കുമോ എന്ന് ഞാൻ അന്വേഷിച്ചു. അവിടെ യാതൊരു സൗകര്യവും ഇല്ലായിരുന്നതിനാൽ അന്ന് കുർബാന ചൊല്ലാൻ സാധിക്കില്ലല്ലോ എന്ന സങ്കടം എനിക്കുണ്ടായി. സത്രത്തിലെ അവസാനത്തെ കിടക്ക ജാംപൗളോ വരുന്നതുവരെ ആർക്കും കൊടുക്കാതെ സൂക്ഷിക്കുക വലിയ പണിയായിരുന്നു. ഞാൻ പലപ്രാവശ്യം ഫോണിൽ വിളിച്ചിട്ടും എനിക്ക് അദ്ദേഹം യാതൊരു മറുപടിയും തന്നില്ല.

കുറച്ചു കഴിഞ്ഞപ്പോൾ യാത്രാക്ഷീണത്താൽ അന്തിയുറങ്ങേണ്ട കിടക്കയിൽ ഇരുന്നുറങ്ങുകയായിരുന്ന എന്നെ ആരോ വിളിച്ചുണർത്തി. കരഞ്ഞുകലങ്ങിയ കണ്ണുകളുമായി ജാംപൗളോ എന്റെ മുൻപിൽ നിൽക്കുന്നു. വിറയാർന്ന സ്വരത്തിൽ അദ്ദേഹം പറഞ്ഞു "My wife passed away in an accident a few hours ago"(എന്റെ ഭാര്യ ഏതാനും മണിക്കൂറുകൾക്കു മുമ്പ് ഒരു അപകടത്തിൽ മരിച്ചു). എന്തു ചെയ്യണമെന്നറിയാതെ ഒരു നിമിഷം ഞാൻ പകച്ചുനിന്നു. പിന്നീട് അദ്ദേഹത്തെ ആലിംഗനം ചെയ്ത് ഞങ്ങൾ രണ്ടുപേരും കുറേനേരം സങ്കടപ്പെട്ടു കരഞ്ഞു.

ജാംപൗളോയുടെ വിവാഹം കഴിഞ്ഞിട്ട് 44 വർഷങ്ങളായി. എല്ലാ ദിവസവും യാത്ര അവസാനിക്കുമ്പോൾ അദ്ദേഹം ആദ്യം ചെയ്യുക ഭാര്യയെ വിളിച്ച് അന്നത്തെ കാര്യങ്ങൾ സംസാരിക്കുകയാണ്. ഇടവകയിൽ വിവാഹ ഒരുക്ക ക്ലാസ്സുകളുടെ ഭാഗമായി വിവാഹം കഴിക്കുന്നവർക്ക് പ്രായോഗിക നിർദ്ദേശങ്ങൾ നൽകാൻ നിയോഗിക്കപ്പെട്ട മാതൃകാ ദമ്പതികളായിരുന്നു ജാംപൗളോയും അദ്ദേഹത്തിന്റെ ഭാര്യ അന്നീനയും (Annina). ഭാര്യ മരിച്ച ദിവസം ഏകദേശം രണ്ടു മണിയായപ്പോൾ അദ്ദേഹത്തിന്റെ മകൻ തൊമാസൊ (Thommaso) വിളിച്ചു. പതറിയ സ്വരത്തിൽ തൊമാസോ ചോദിച്ചു "ഡാഡി, അങ്ങു വീട്ടിൽ തിരികെ വരുമെന്നു വാക്കു തന്നിട്ടല്ലേ യാത്രയ്ക്ക് പോയത്?" "അതെ, പക്ഷേ അതിപ്പോൾ ചോദിക്കാനുള്ള കാരണമെന്താണ്?" തൊമാസായുടെ പതിവില്ലാത്ത ചോദ്യങ്ങൾ ജാംപൗളോയെ അസ്വസ്ഥനാക്കി.



"എന്നാൽ, അമ്മ ഒരിക്കലും ഇനി തിരിച്ചുവരില്ല." അവിശ്വസനീയമായ വാക്കുകൾ കേട്ട് ജാംപൗളോ തളർന്നിരുന്നു.

ജാംപൗളോ തീർത്ഥാടനത്തിനു പോയപ്പോൾ അന്നീന വീട്ടിൽ നിന്നും രണ്ടു മണിക്കൂർ യാത്ര ദൂരത്തിലുള്ള വെറോണായിൽ (Verona) സുഹൃത്തുക്കളെ സന്ദർശിക്കാൻ പോയതായിരുന്നു. അവിടെ വച്ച് ഉച്ചഭക്ഷണത്തിനായി അടുത്തുള്ള റസ്റ്റോറന്റിലേക്ക് പോയപ്പോൾ എതിരെ വന്ന കാറുമായി ഇവരുടെ കാർ കൂട്ടിയിടിച്ച് തൽക്ഷണം മരിക്കുകയായിരുന്നു. യാതൊരു ആരോഗ്യപ്രശ്നവും ഇല്ലാത്ത ഭാര്യയുടെ മരണം ജാംപൗളോക്ക് വലിയൊരു ആഘാതമായിരുന്നു.

ആപത്തു വരുമ്പോഴാണ് മനുഷ്യരെല്ലാം എല്ലാം മറന്നു ഒന്നാവുന്നത്. പെട്ടെന്ന് ബൈലോ റഷ്യക്കാരായ (Bielorussia) ദമ്പതികൾ അദ്ദേഹത്തിന് വേണ്ട ഭക്ഷണം ക്രമീകരിച്ചു. ജർമൻകാരിയായ ഒരു ഡോക്ടർ അദ്ദേഹത്തിന്റെ യാത്രയ്ക്ക് വേണ്ട ടിക്കറ്റുകൾ ക്രമീകരിച്ചു. സൗകര്യമില്ലാതിരുന്ന ആ സത്രത്തിന്റെ അടുക്കള വൃത്തിയാക്കി മേശയിൽ വെള്ളത്തുണി വിരിച്ച് ജാംപൗളോയുടെ ഭാര്യയുടെ ആത്മശാന്തിക്കായി ഞാൻ അന്നത്തെ കുർബാന അർപ്പിച്ചു. ആ അടുക്കളയിലെ അടുപ്പിൽ ഭക്ഷണം പാകം ചെയ്ത് കഴിച്ച് ഒരുപാടു തീർത്ഥാടകർ ശാരീരിക ശക്തി സംഭരിച്ചിട്ടുണ്ട്. ആദ്യമായി ആ അടുക്കളയിൽ താല്ക്കാലികമായി ഉയർത്തിയ അൾത്താരയിലെ ആത്മീയ മേശയിൽ നിന്ന് തീർത്ഥാടകർക്ക് ആശ്വാസമായി ആത്മീയ ഭക്ഷണവും നൽകപ്പെട്ടു. കത്തോലിക്കരും, അകത്തോലിക്കരും, അവിശ്വാസികളും ഒരു വ്യത്യാസവും ഇല്ലാതെ അന്നത്തെ കുർബാനയിൽ സംബന്ധിച്ചു. സമാധാന ആശംസയുടെ സമയത്ത് അവിടെയുണ്ടായിരുന്ന ഓരോരുത്തരും ജാംപൗളോയെ ആലിംഗനം ചെയ്ത് ആശ്വസിപ്പിച്ചു.

ജീവിതമാകുന്ന തീർത്ഥാടനത്തിൽ നമ്മളറിയാത്ത വഴിത്തിരിവുകൾ ഉണ്ടാകും. തന്റെ ഭാര്യയുടെ ഈ ലോകത്തിലെ തീർത്ഥാടനം ജാംപൗളോയുടെ സാന്റിയാഗോ തീർത്ഥാടനത്തിന് മുൻപേ ലക്ഷ്യത്തിലെത്തിയിരിക്കുന്നു. വലിയ ദൈവവിശ്വാസിയായ ജാംപൗളോ, ഭാര്യയുടെ ഓർമകളും പേറി സെപ്റ്റംബർ മാസത്തിൽ തിരികെ വന്ന് തന്റെ സാന്റിയാഗോ തീർത്ഥാടനം വീണ്ടും അവസാനിപ്പിച്ചിടത്തു നിന്നും ആരംഭിച്ചു പൂർത്തിയാക്കി. സഹയാത്രി

# ഇവന്റെ കാര്യം നോക്കിക്കൊള്ളണം



സി. ഹ്യുമിലീന എസ്.ഐ.സി

വി.ലൂക്കോസിന്റെ സുവിശേഷം 10:35 ൽ നാം വായിക്കുന്നു. 'ഇവന്റെ കാര്യം നോക്കിക്കൊള്ളണം' നാം എത്രയോ പ്രാവശ്യം വായിച്ചിട്ടുള്ള, എത്രയോ പ്രാവശ്യം കേട്ടിട്ടുള്ള ഒരു ചെറിയ വചനം. ഇത് ആര് ആരോടു പറഞ്ഞതാണെന്നറിയാമോ ? കവർച്ചക്കാരുടെ കയ്യിൽ അകപ്പെട്ട്, വസ്ത്രം ഉരിഞ്ഞെടുക്കപ്പെട്ട്, അർദ്ധപ്രാണനായി വഴിയിൽ കിടന്ന ഒരപരിചിതനെ കണ്ടിട്ട് അവന്റെ മുറിവുകളിൽ എണ്ണ പകർന്ന്, സ്വന്തം കഴുതപ്പുറത്ത് കയറ്റിയിരുത്തി ഒരു സത്രത്തിലേക്ക് കൊണ്ടു ചെന്ന ശേഷം സത്രം സൂക്ഷിപ്പുകാരനോട് സമരിയാക്കാരൻ പറഞ്ഞു 'ഇവന്റെ കാര്യം നോക്കിക്കൊള്ളണം'.

പ്രിയപ്പെട്ടവരെ, നമുക്ക് ഒരു നിമിഷം ഒന്നു ചിന്തിക്കാം- ആ സമരിയാക്കരൻ തന്റെ ആരുമല്ലത്ത-ഒരു വിധത്തിൽ പറഞ്ഞാൽ തന്റെ ശത്രുവായ-ഒരുവനുവേണ്ടി ചെയ്യാവുന്നതെല്ലാം ചെയ്തിട്ടും മതി വരാഞ്ഞ് സത്രക്കാരനോടു പറയുന്നു, 'ഇവന്റെ കാര്യം നോക്കിക്കൊള്ളണം'. സത്രക്കാരനിൽ ആ സമരിയാക്കാരന് വിശ്വാസം ഉണ്ടായിരുന്നതിനാലാണ് അയാളെ ഇപ്രകാരം ഏൽപിച്ചു കൊടുത്തത്.

ഇനി നമ്മിലേക്ക് സ്വയം ഒന്നു തിരിഞ്ഞുനോക്കാം, 'ഇവരുടെ കാര്യം നോക്കിക്കൊള്ളണം' എന്നു പറഞ്ഞ് എന്റെ സ്വന്തം മാതാപിതാക്കന്മാരെ പോലും ഞാൻ ആരെയെങ്കിലും ഏൽപിച്ചിട്ടുണ്ടോ ? എന്റെ സ്വന്തം സഹോദരങ്ങളെ ഈ കരുതൽ മനോഭാവത്തോടെ ഞാൻ ആരെയെങ്കിലും ഏൽപിച്ചിട്ടുണ്ടോ?

കർത്താവ് പറഞ്ഞ ഈ ഉപമയിലെ നല്ല സമരിയാക്കാരനായ നമ്മുടെ കർത്താവേശുമിശിഹാ പലരേയും നമ്മുടെ കൈകളിൽ ഏൽപിച്ചു തന്നിട്ടുണ്ട്. എന്നിട്ട് പറയുന്നു 'ഇവരുടെ കാര്യം നോക്കിക്കൊള്ളണം'.

ഒരു സഭാസമൂഹത്തെ മുഴുവൻ മേൽപട്ടക്കാരന്റെ കൈകളിൽ ഏൽപിച്ചു കൊടുത്തുകൊണ്ട് അവിടുന്ന് പറയുന്നു 'ഈ സഭാമക്കളുടെ കാര്യം നോക്കിക്കൊള്ളണം'.

തന്റെ ഇടവകയിലെ ആബാലവൃദ്ധം ജനങ്ങളെയും പുരോഹിതന്റെ കൈകളിൽ ഏൽപിച്ചു കൊടുത്തുകൊണ്ട് അവിടുന്ന് പറയുന്നു. 'ഇവരുടെ കാര്യം നോക്കിക്കൊള്ളണം'. സമർപ്പിതരുടെ കൈകളിൽ ജാതിമതഭേദമെന്യേ ഏവരേയും ഏൽപിച്ചുകൊണ്ട് അവിടുന്ന് പറയുന്നു'ഇവരുടെ കാര്യം നോക്കിക്കൊള്ളണം'.

ഒരു പുരുഷന് ഭാര്യയായി ഒരു സ്ത്രീയെ നൽകിക്കൊണ്ട് അവിടുന്ന് പറയുന്നു, 'ഇവളുടെ കാര്യം നോക്കിക്കൊള്ളണം'.

മാതാപിതാക്കന്മാരുടെ കൈകളിൽ ആരോഗ്യമുള്ളവരും അംഗവൈകല്യമുള്ളവരും മന്ദബുദ്ധികളും ഒക്കെ ആയ മക്കളെ ഏൽപിച്ചുകൊണ്ട് അവിടുന്ന് പറയുന്നു 'ഈ മക്കളുടെ കാര്യം നോക്കിക്കൊള്ളണം'.

അധ്യാപകരുടെ കൈകളിൽ വിദ്യാർത്ഥികളെ ഏൽപിച്ചുകൊണ്ട് അവിടുന്ന് പറയുന്നു 'ഇവരുടെ കാര്യം നോക്കിക്കൊള്ളണം'.

ഡോക്ടറുടെ കൈകളിൽ രോഗികളെ ഏൽപിച്ചുകൊണ്ട് അവിടുന്ന് പറയുന്നു 'ഇവരുടെ കാര്യം നോക്കിക്കൊള്ളണം'.

ഭരണാധികാരിയുടെ കൈകളിൽ ജനസമൂഹത്തെ ഏൽപിച്ചുകൊണ്ട് അവിടുന്ന് പറയുന്നു 'ഇവരുടെ കാര്യം നോക്കിക്കൊള്ളണം'.

പ്രിയപ്പെട്ടവരെ, സമരിയാക്കാരന് സത്രം സൂക്ഷിപ്പുകാരനിൽ ഉണ്ടായിരുന്ന അതേ വിശ്വാസം കർത്താവിന് നമ്മിലും ഉണ്ട്. അതിനാലാണ് നമ്മെ ഈ ചുമതല ഏൽപ്പിച്ചത് എന്നറിഞ്ഞിരിക്കുക.

തിരികെ വന്ന് സമരിയാക്കാരൻ വിവരം അന്വേഷിക്കുകയും കണക്കു തീർക്കുകയും ചെയ്തപോലെ നമ്മെ ഓരോരുത്തരെയും ഏൽപിച്ചതിന്റെ കണക്കു ചോദിക്കാൻ അവൻ വരും തന്റെ രണ്ടാം വരവിൽ. അപ്പോൾ നമ്മോടു ചോദിക്കുന്ന ഒരു ചോദ്യം ഉണ്ട്.

ഞാൻ നിന്നെ ഏൽപിച്ചിട്ടുപോയ എന്റെ ദൈവജനം എവിടെ ?

ഞാൻ ഏൽപിച്ച നിന്റെ ജീവിതപങ്കാളി എവിടെ ?

ഞാൻ ഏൽപിച്ച മക്കൾ എവിടെ ?

നിന്റെ ശുശ്രൂഷക്കായി ഏൽപ്പിച്ചു തന്ന നാനാജാതി മതസ്ഥർ എവിടെ ?

നിന്നെ ഏൽപ്പിച്ച രോഗികൾ എവിടെ ?

നിന്നെ ഏൽപ്പിച്ച പൊതുജനം എവിടെ ?

ഞാൻ ഏൽപ്പിച്ചവരെ നീ സംരക്ഷിച്ചോ ? വളർത്തിയോ ? ചേർത്തുപിടിച്ചുവോ ?

അതോ തളർത്തിയോ ?

'ദൈവമേ, നീ എന്നിൽ അർപ്പിച്ച വിശ്വാസം ഞാൻ കാത്തു സൂക്ഷിച്ചു, ഞാൻ നിന്നിൽ വിശ്വസിക്കുന്നു' എന്ന് ജീവിതം കൊണ്ട് തെളിയിച്ചവരല്ലേ വിശുദ്ധർ എല്ലാവരും. യജമാനൻ എപ്പോൾ വരും എന്നറിയാത്തതിനാൽ നമുക്ക് സദാ ജാഗരൂകരായിരിക്കാം. ഉടമസ്ഥൻ വരുമ്പോൾ നമ്മെ ഏൽപ്പിച്ച വ്യക്തികളെ, പ്രസ്ഥാനങ്ങളെ, ഉത്തരവാദിത്വങ്ങളെ, കീഴുള്ളവരെ എല്ലാം.... എല്ലാം.... നാം ശുശ്രൂഷിക്കുന്നതും സ്നേഹിക്കുന്നതും സംരക്ഷിക്കുന്നതും കാണാൻ യജമാനന് ഇടയാകട്ടെ.

പ്രിയപ്പെട്ടവരെ, നമ്മുടെ ഉള്ളിലെ കരുണയും നമ്മുടെ സ്വാർത്ഥതയും തമ്മിൽ ഏറ്റുമുട്ടും. വേദനിക്കുന്നവർക്കുവേണ്ടി, ദാരിദ്ര്യം അനുഭവിക്കുന്നവർക്കുവേണ്ടി എന്തെങ്കിലും ചെയ്യണം എന്ന കരുണയുടെ മനോഭാവം ഉള്ളിലുയരുമ്പോൾ 'ഞാൻ എന്തിനുചെയ്യണം ?' എന്ന സ്വാർത്ഥ ചിന്ത കടന്നു വരും.

ജീവിതത്തെ

- ആത്മാവിന്റെ കണ്ണുകളിലൂടെ
- സഭയുടെ കണ്ണുകളിലൂടെ
- വചനത്തിന്റെ കണ്ണുകളിലൂടെ
- ക്രിസ്തുവിന്റെകണ്ണുകളിലൂടെ

നമുക്ക് നോക്കി കാണാം

# റവ. ഫാ. ജോൺ സി സി ക്ക്
## സംസ്ഥാന അദ്ധ്യാപക അവാർഡ്



തിരുവനന്തപുരം പട്ടം സെന്റ് മേരീസ് ഹയർ സെക്കന്ററി സ്കൂൾ പ്രിൻസിപ്പാൾ **റവ. ഫാ. ജോൺ സി സി** ക്ക് സംസ്ഥാന അദ്ധ്യാപക അവാർഡ് ലഭിച്ചു. സെന്റ് മേരീസ് സ്കൂളിന്റെ പ്രിൻസിപ്പാൾ എന്ന നിലയിൽ പാഠ്യരംഗത്തും പാഠ്യേതര രംഗത്തും സ്കൂളിന് ലഭിച്ച മികവിന്റെ അംഗീകാരമാണ് ഈ അവാർഡ്.

*അഭിനന്ദനങ്ങൾ....*

## റവ. ഫാ. വർഗ്ഗീസ് കിഴക്കേകര സ്വന്തം വാഹനം വിറ്റ് കിട്ടിയ പണം പ്രളയബാധിതർക്കായി നൽകി മാതൃകയാകുന്നു.

കഴിഞ്ഞ വർഷം ഇതേ സമയം മലങ്കര പുനരൈക്യ പ്രചാരണത്തിന് ഉപയോഗിച്ചിരുന്ന *@K2K* എന്നറിയപ്പെട്ടിരുന്ന തന്റെ വാഹനം വിൽക്കുകയും കിട്ടുന്ന മുഴുവൻ തുകയും **ജീവനം പ്രോജക്ടിൽ** നിക്ഷേപിക്കുകയും ചെയ്യുന്നു. ഈ പ്രോജക്ടിലൂടെ കുട്ടനാട്ടിലെ **നൂറു കുടുംബങ്ങളെ ഒരു വർഷത്തേക്ക് യുവജനങ്ങൾ ഏറ്റെടുക്കുകയാണ്.**

മലങ്കര കത്തോലിക്ക യുവജനപ്രസ്ഥാനം സുവർണ്ണ ജൂബിലി ആഘോഷിക്കുമ്പോൾ ഒരു ഭദ്രാസനാ ഡയറക്ടർ തന്നെ മാതൃകാപരമായ ഈ ചിന്തയുമായി കടന്നു വന്നത് സമൂഹത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് പ്രശംസക്ക് ഇടയായി. ഇപ്പോൾ നവമാധ്യമങ്ങളിൽ ഏറ്റവും ചർച്ചചെയ്യപ്പെടുന്നതും **രെജു അച്ചൻ** എന്നറിയപ്പെടുന്ന ഈ യുവ വൈദികനെയാണ്.





# ഒക്ടോബർ 10



ഭാഗ്യസ്മരണാർഹനായ

**ആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ്**

തിരുമേനിയുടെ ഓർമ്മ

